# Saraswath Vani

*Published by*
**SAMYUKTHA GOWD SARASWATH SABHA**
SOORAJ JEWELLERS,
KAMMATH LANE, CALICUT - 673 001, PH : 2701420
Reg. No. 16 / 1974



खंड 43 | अंक 2 | (केवळ अंगा खातीर) | फेब्रूवारि 1, 2021

## मांडावळ



**ATTENTION PLEASE**

**Materials, News items for publication in the Saraswath Vani should be sent to the following address before 20th of each month:**
**Editor, Saraswath Vani**
**Sooraj Jewellers**
**Kamath Lane**
**CALICUT - 673 001**
**e-mail: saraswathvani@gmail.com**

## प्रार्थना

Salutations to Thee as well as to Me, the Infinite. Salutations to Me as well as to Thee, the intelligent Being. Salutations to Thee, the Supreme Lord. Salutations to me, The Self auspicious.

**Sannyasopanishad**

## सुभाषितम्

The frog, caught in the mouth of a serpent, is itself keep swallowing the small insects that approach its mouth. Similarly, the man who is blinded by ignorance, though caught in the jaws of death, keeps going after sensual pleasures.

## अमृतवचनम्

"My whole religion is this: do every duty, and expect no reward for it, either here or hereafter."

**Bertrand Russell**

# സ്കാൻഡിനേവിയൻ സുന്ദരികൾ

(തുടർച്ച)

ഭാഗം 5

## പീറ്റർ ആൻഡ് പോൾ കത്തീഡ്രൽ

ഡോ.ആശാജയകുമാർ

സെയ്ന്റ് പീറ്റർ, സെയ്ന്റ് പോൾ എന്നീ വിശുദ്ധരുടെ ബഹുമാനാർത്ഥം നിർമ്മിച്ച ഓർത്തഡോക്സ് ക്രിസ്ത്യൻ ദേവാലയമാണിത്. 1712-1733 കാലഘട്ടത്തിലാണ് ഇത് നിർമ്മിച്ചത്. പീറ്റർ ആൻഡ് പോൾ കോട്ടയ്ക്കകത്താണ് ഈ പള്ളി. പീറ്റർ ദ് ഗ്രേറ്റ് കൂട്ടിക്കൊണ്ടുവന്ന ആർക്കിടെക്ട് ഡോമനിക്കോ ട്രെസ്സിനിയാണ് ഈ പള്ളിയുടെ ശിൽപി.

ഈ പള്ളിയുടെ പ്രത്യേകത എന്താണെന്നോ? ലോകത്തിലെ ഓർത്തഡോക്സ് പള്ളികളിൽവച്ച് ഏറ്റവും ഉയരം കൂടിയ ബെൽടവറാണ് ഇവിടെയുള്ളത്. സാധാരണയായി പള്ളിയും, ബെൽടവറും രണ്ടിടത്തായിട്ടാണ് കാണാറ്. ഇവിടെ പള്ളിയുടെ തന്നെ ഭാഗമായി, മേഘങ്ങളോട് കിന്നാരം പറയുന്ന തരത്തിലാണ് ബെൽടവർ പണിതിരിക്കുന്നത്. അങ്ങനെനോക്കുകയാണെങ്കിൽ പീറ്റർ ആൻഡ് പോൾ കത്തീഡ്രൽ ലോകത്തിലെ ഏറ്റവും ഉയരം കൂടിയ കത്തീഡ്രൽ എന്ന സ്ഥാനം കരസ്ഥമാക്കും എന്ന് വാദിക്കുന്നവരുമുണ്ട്.

സെന്റ് പീറ്റേഴ്സ്ബർഗിൽ കല്ലുകൊണ്ടു നിർമ്മിച്ച ആദ്യത്തെ പള്ളി എന്നതും ഇതിന്റെ പ്രത്യേകതയാണ്. മണിമേടയ്ക്കും അതിനു മുകളിൽ സൂചി പോലെ നീണ്ടു നിൽക്കുന്ന സ്തൂപത്തിനും കൂടി 123 മീറ്റർ (404 അടി) ഉയരമുണ്ട്. സ്വർണ്ണ നിറത്തിലുള്ള പെയിന്റടിച്ച ഈ സ്തൂപം നഗരത്തിലെവിടെ നിന്നാലും കാണാം. "സൂചി"യുടെ അറ്റത്ത് കയ്യിൽ കുരിശേന്തിയ മാലാഖയെ കാണാം. ഈ മാലാഖ സെന്റ് പീറ്റേഴ്സ്ബർഗിന്റെ പ്രധാനപ്പെട്ട പ്രതീകങ്ങളിലൊന്നാണ്.

കത്തീഡ്രൽ എന്ന് റഷ്യക്കാർ ഉദ്ദേശിക്കുന്നത് ബിഷപ്പ് ഉള്ള ദേവാലയം എന്നാണ്. വളരെ വലിയ പള്ളി എന്നും അർത്ഥമുണ്ട്. 1919ൽ ഈ പള്ളിയിലെ പ്രാർത്ഥനകളും മറ്റു ചടങ്ങുകളും നിർത്തി, ഇതൊരു മ്യൂസിയമാക്കി മാറ്റി. 2000ൽ പള്ളിയുടെ ഒരു വശത്ത് വീണ്ടും കുർബാനയും മറ്റും തുടങ്ങി - ഇക്കാര്യങ്ങളൊക്കെ കരീനമൈക്കിലൂടെ പറയുന്നത് ഇയർഫോണുപയോഗിച്ച് ഞങ്ങൾ കേട്ടുകൊണ്ടേയിരുന്നു.

ഈ പള്ളിക്ക് ഇനിയുമുണ്ട് പ്രത്യേകതകൾ - പീറ്റർ ദ് ഗ്രേറ്റ് മുതൽ നിക്കോളാസ് രണ്ടാമൻ വരെയുള്ള ചക്രവർത്തിമാരുടേയും, ചക്രവർത്തിനിമാരുടേയും ഭൗതികാവശിഷ്ടങ്ങൾ ഇവിടത്തെ ശവക്കല്ലറകളിൽ അടക്കം ചെയ്തിരിക്കുന്നു. ശവക്കല്ലറകൾ സിമിത്തേരിയിലല്ല, പള്ളിയ്ക്കകത്തു തന്നെയാണ്. അവ അതിമനോഹരമായ മാർബിളുകൾ കൊണ്ടാണ് നിർമ്മിച്ചിരിക്കുന്നത്. ഓരോന്നിലും ചിത്രപ്പണികളും, അകത്ത് നിത്യനിദ്രയിലാണ്ടുകിടക്കുന്നയാളുടെ പേരും ലഘുചരിത്രവും രേഖപ്പെടുത്തിയിട്ടുണ്ട്. സ്വർണ്ണം, വെള്ളി തുടങ്ങിയ വർണ്ണങ്ങളിലുള്ള റീത്തുകളും കൊത്തിവച്ചിരിക്കുന്നു.

ചുമരിൽ പീറ്റർ, പോൾ വിശുദ്ധന്മാരുടെ വലിയ പെയിന്റിംഗ്. സ്വർണ്ണ നിറമുള്ള ബാക്ക് ഗ്രൗണ്ടാണ് വിശുദ്ധന്മാർക്ക്.

മരിയ എന്ന ചക്രവർത്തിനി, അവരുടെ ജന്മനാടായ ഡെന്മാർക്കിൽ പോയ സമയത്ത് ദിവംഗതയായി; അവിടത്തെ പള്ളിയിൽ "അടക്കുക"യും ചെയ്തു.

പക്ഷെ അവരുടെ അന്ത്യാഭിലാഷപ്രകാരം 2005ൽ റഷ്യയും ഡെന്മാർക്കും തമ്മിൽ ഒരു ഉടമ്പടിയുണ്ടാക്കുകയും, അവരുടെ ഭൗതികാവശിഷ്ടങ്ങൾ ഈ പള്ളിയിലെത്തിച്ച് അവരുടെ പ്രിയതമൻ അന്ത്യവിശ്രമം കൊള്ളുന്നതിനു തൊട്ടടുത്തുള്ള ശവക്കല്ലറയിൽ സ്ഥാപിക്കുകയും ചെയ്തത്രെ. മരിച്ച് 78 വർഷത്തിനു ശേഷമാണ് ചക്രവർത്തിനിയുടെ അവശിഷ്ടം (പൗഡർ രൂപം?) തിരിച്ചെത്തിയത്!

**ബെൽടവറിന്റെ സവിശേഷതകൾ**

• പീറ്റർ ആൻഡ് പോൾ കോട്ട, പീറ്റർ ആൻഡ് പോൾ കത്തീഡ്രൽ എന്നിവയുടെ പ്രതീകമാണ് ബെൽടവറും അതിൽ നിന്ന് ആകാശത്തേക്കു നീണ്ടു നിൽക്കുന്ന സ്തൂപവും.

• താഴെ അടക്കം ചെയ്തിട്ടുള്ള ശവകുടീരങ്ങളുടെ ഒരു ഭാഗമായും അതിനെകരുതിവരുന്നു.

• അതൊരു മിന്നൽ ചാലകമായി (Lightning conductor) പ്രവർത്തിക്കുന്നു.

• ഈ സ്തൂപത്തിലുള്ള പ്ലാറ്റ്ഫോമിൽ നിന്നാൽ നഗരം മുഴുവൻ വീക്ഷിക്കാം.

• ഈ മണിമേടയിൽ CARILLON എന്ന, അനേകം മണികളടങ്ങുന്ന ഒരു സംഗീതോപകരണം സ്ഥാപിച്ചിട്ടുണ്ട്.

സെന്റ് പീറ്റേഴ്സ്ബർഗിന്റെ 250-ാം വാർഷികം പ്രമാണിച്ച്, 1997ൽ ഗോപുരത്തിനു മുകളിലുള്ള മാലാഖയേയും തേച്ചു മിനുക്കാൻ കയറിയവർക്ക് അത്ഭുതപ്പെടുത്തുന്ന ഒരു അനുഭവമുണ്ടായി. മാലാഖയുടെ സുവർണ്ണ ഞൊറികളുള്ള ഗൗണിന്റെ ഒരു ഞൊറിയിൽ നിന്നും അവരൊരു കൊച്ചു കുപ്പി കണ്ടെടുത്തു. 1953 പ്രതിമ തെച്ചു മിനുക്കാൻ കയറിയവർ എഴുതിയ കുറ്റസമ്മതമാണ് അതിനകത്തെ പേപ്പർ ചുരുളിൽ എഴുതിയിരുന്നത് - ഞങ്ങൾ തിരക്കിട്ട്, ആത്മാർത്ഥതയില്ലാതെ ചെയ്ത ജോലിയാണിതെന്നും, ഞങ്ങളോട് ക്ഷമിക്കണമെന്നുമായിരുന്നു അതിലെ ഉള്ളടക്കം. 1997ൽ മാലാഖയെ മിനുക്കാൻ കയറിയവർ ആ കുപ്പിയിൽ മറ്റൊരു കുറിപ്പ് നിക്ഷേപിച്ചു. അതിലെന്താണ് എഴുതിയിരുന്നതെന്ന് ഇന്നും രഹസ്യം.

**CARILLON:** 1698ൽ പീറ്റർ ദ് ഗ്രേറ്റ് നെതർലൻഡ്സിൽ പോയപ്പോൾ അവിടത്തെ ഒരു പള്ളിയിൽ 15 മിനിറ്റ് കൂടുമ്പോൾ മധുരമായ സംഗീതം മുഴക്കുന്ന ഒരു ഉപകരണത്തിന്റെ ശബ്ദം കേട്ടു. അതെന്താണെന്നാരായുകയും, അതുപോലെ ഒരെണ്ണം റഷ്യയിലേക്കു കൊണ്ടുവന്ന് പീറ്റർ ആൻഡ് പോൾ മണിമേടയിൽ സ്ഥാപിക്കുകയും ചെയ്തു. ദൗർഭാഗ്യവശാൽ ഇടിമിന്നലേറ്റ് ആ ഉപകരണം നശിച്ചു പോയി. വീണ്ടും ഒരെണ്ണം കൊണ്ടു വന്നു. കാലക്രമേണ അതും കേടായി. 2001ൽ 51 മണികളടങ്ങുന്ന പുതിയൊരു കാരിലോൺ ഘടിപ്പിച്ചു. 15,610 Kg യാണ് അതിന്റെ തൂക്കം! ഏറ്റവും വലിയ മണിക്ക് 3 ടൺ തൂക്കവും, ഏറ്റവും ചെറുതിന് 10 Kg യുമാണ് തൂക്കം. 350 രാജ്യങ്ങളാണ് ഇതിന്റെ സ്പോൺസർമാർ.

ആകാശത്ത് മേഘങ്ങൾ ഒഴുകി നീങ്ങുമ്പോൾ വളരെ ഉയരമുള്ള ഈ ബെൽടവറും ആകാശത്തുകൂടി സഞ്ചരിക്കുന്നതുപോലെ തോന്നി. വളരെ ദൂരെ നിന്നാൽ മാത്രമേ ടവറിന്റെ മുകളറ്റം കാണാൻ കഴിയുകയുള്ളൂ. അറ്റത്തുള്ള മാലാഖയെ ക്യാമറ ഉപയോഗിച്ച് "സൂം" ചെയ്താൽ മാത്രമേ കാണുകയുള്ളൂ.

പള്ളിക്കകത്തെ ഊഷ്മളതയിൽ നിന്നും പുറത്തിറങ്ങിയ ഞങ്ങളെ തണുപ്പിന്റെ ബലിഷ്ഠഹസ്തങ്ങളാണ് പുൽകിയത്. കിടുകിടാ വിറച്ചുപോയി. കാറ്റ് ഞങ്ങളുടെ തലയിലുള്ള തൊപ്പിയും, ഞങ്ങളുടെ ജാക്കറ്റും മോഷ്ടിച്ചുകൊണ്ട്

ഓടാനുള്ള ശ്രമത്തിലായിരുന്നു. ഞങ്ങൾ പീറ്റർ ആൻഡ് പോൾ ഫോർട്രെസ്സ് (കോട്ട) കാണാൻ കരീനയോടൊപ്പം നടന്നു......

**PETER AND PAUL FORTRESS:** സെന്റ് പീറ്റേഴ്സ്ബർഗിലെ ചരിത്ര പ്രാധാന്യമുള്ള സ്ഥലങ്ങളിൽ മുൻപന്തിയിൽ നിൽക്കുന്ന കോട്ടയാണിത്. ഏക്കറു കണക്കിനു സ്ഥലത്ത് പരന്നു കിടക്കുന്ന ഈ കോട്ട, 1712-33 കാലത്ത് നടന്ന Northern War എന്ന യുദ്ധത്തിൽ, സ്വീഡനിൽ നിന്നുള്ള ആക്രമണം ചെറുത്തു നിൽക്കാൻ നിർമ്മിച്ചതാണ്. ഏതാണ്ട് നക്ഷത്രത്തിന്റെ രൂപത്തിലാണ് കോട്ടയുടെ കിടപ്പ്. ഈ കോട്ടയ്ക്കകത്താണ് പീറ്റർ ആൻഡ് പോൾ കത്തീഡ്രൽ. കത്തീഡ്രലിന്റെ ശിൽപി, ഡോമനിക്കോ ട്രെസ്സിനി തന്നെയാണ് ഇതിന്റേയും Architect.

ഈ കെട്ടിട സമുച്ചയത്തിൽ ജയിൽ, വധശിക്ഷ നടപ്പാക്കുന്ന ചേംബർ, നാണയങ്ങൾ നിർമ്മിക്കുന്ന മിന്റ് , മ്യൂസിയം, രാഷ്ട്രീയത്തിലെ ഉന്നതരായ തടവുകാരെ പാർപ്പിക്കാനുള്ള പ്രത്യേക ജയിൽ എന്നിവയൊക്കെയുണ്ട്.

Hare Island ൽ നീവാനദിയുടെ തീരത്താണ് ഈ "പൊന്നാപുരം കോട്ട". ഞങ്ങളവിടെ എത്തിയപ്പോഴും ഭയങ്കര തണുപ്പായിരുന്നു. 3°C felt as -3°C എന്നാണ് മൊബൈൽ എഴുതിക്കാണിച്ചത്. പഞ്ചാരത്തരി പോലത്തെ മഞ്ഞ് ഞങ്ങളുടെ കോട്ടുകളിലും, മങ്കി ക്യാപ്പുകളിലും തങ്ങിനിന്നു. നീവാ നദിയിൽ നിന്നും വീശുന്ന ശീതക്കാറ്റ് ഞങ്ങളെ വിറപ്പിച്ചു.

ഞങ്ങൾ കരീനയുടെ കമന്ററി കേട്ട് അവരുടെ പുറകെ നടന്നു. വഴിയരികിൽ ഒരാൾ കുതിരലാടവും പിടിച്ചിരിക്കുന്ന കാഴ്ച കണ്ടു. നീലയിൽ വലിയ വെള്ള പ്പുള്ളികളുള്ള ഫുൾസ്ലീവ് ഷർട്ടിട്ടാണ് മൂപ്പരുടെ ഇരിപ്പ്. ചീകിവയ്ക്കാത്ത, അലസമായ തലമുടി. തലയ്ക്കു ചുറ്റും കറുത്ത ചരടുകെട്ടി മുടിപാറിപ്പറക്കാതെ സംരക്ഷിച്ചു വച്ചിരിക്കുന്നു. ചാര നിറത്തിലുള്ള മുഷിഞ്ഞ ഏപ്രണും ധരിച്ചിട്ടുണ്ട്. വെയിലും മഴയുമേറ്റ് നിറം മങ്ങിയ, കാലപ്പഴക്കമുള്ള ബെഞ്ചും മേശയുമാണ് മൂപ്പരുടെ ഇരിപ്പിടം. കൈയിൽ കുതിരലാടം. നാലഞ്ചു ലെയർ വസ്ത്രം ധരിച്ചിട്ടും തണുത്തു വിറയ്ക്കുന്ന ഞങ്ങൾക്ക്, ഇയാളെങ്ങനെഇത്രയും തണുത്ത അന്തരീക്ഷത്തിൽ കുത്തിയിരിക്കുന്നു എന്ന് അതിശയം തോന്നി. അടുത്തെത്തിയപ്പോഴല്ലേ ഗുട്ടൻസ് പുടികിട്ടിയത്! അത് മെഴുകുകൊണ്ടു നിർമ്മിച്ച പ്രതിമയായിരുന്നു! ഞങ്ങൾ അയാളുടെ കൂടെ മാറിനിന്ന് ഫോട്ടോയെടുത്തു.

കരീനഞങ്ങളെ ജയിലിനകത്തേക്കു നയിച്ചു. ഇപ്പോഴവിടെ ജയിൽപുള്ളികളൊന്നുമില്ല. ഒരു 'സാമ്പിൾ മുറി' ടൂറിസ്റ്റുകൾക്കു കാണാൻ തുറന്നിട്ടിരുന്നു. ഇരുമ്പ് കൊണ്ട് നിർമ്മിച്ച ഫ്രെയിമിൽ മരപ്പലക ഘടിപ്പിച്ച കട്ടിൽ, ചെറിയൊരു മേശ, ചെറിയ സ്റ്റൂൾ, കൊച്ചു മണ്ണെണ്ണ വിളക്ക്, മുറിയുടെ മൂലയ്ക്ക് മരത്തിന്റെ ചതുരപ്പെട്ടി - അതിനകത്തുള്ള ബൗൾ മരത്തിന്റെ മൂടി കൊണ്ട് അടച്ചിരിക്കുന്നു. അതാണ് കക്കൂസ്. ചുവരിൽ പിടിപ്പിച്ചിരിക്കുന്ന കൊച്ചു വാഷ്ബേസിനും ടാപ്പും. ജനലിലൂടെ ആകാശത്തിന്റെ ഒരു കീറ് കാണാം. ശക്തമായ ഇരുമ്പഴികളുള്ള ഈ ജനലിലൂടെ കാറ്റും വെളിച്ചവും കടക്കും.

കട്ടിയുള്ള, ഉറപ്പുള്ള മരപ്പലക കൊണ്ടാണ് വാതിലുകൾ പണിതിരിക്കുന്നത്. അവയിൽ ചെറിയ പീപ്പ് ഹോളുകൾ. വരാന്തയിലിട്ടിരിക്കുന്ന കസേരയിൽ യൂണിഫോമണിഞ്ഞ, ക്രൂരമായ മുഖമുള്ള "മെഴുക്" ഉദ്യോഗസ്ഥന്റെ പ്രതിമ. പീപ്പ് ഹോളിലൂടെ ഒളിഞ്ഞു നോക്കുന്ന, യൂണിഫോമിട്ട പാറാവുകാരൻ - അവനും മെഴുകു പ്രതിമ തന്നെ. "ഈ മുറി കൊള്ളാല്ലാ. ഇബ്ടെ കൊറച്ച് ദീസം

താമസിച്ചാലാ'' എന്നായി വർഗ്ഗീസ് സാർ.

ഈ മുറി കണ്ടപ്പോൾ എനിക്ക് കൗണ്ട് ഓഫ് മോണ്ടിക്രിസ്റ്റോയെ ഓർമ്മവന്നു. രക്ഷപ്പെടാനായി ചുമര് തുരന്നു തുരന്ന്, വയസ്സനായ, കിറുക്കനായ ഒരച്ചന്റെ മുറിയിലെത്തുന്ന യുവാവായ എഡ്മണ്ട് ഡാന്റെ (മോണ്ടിക്രിസ്റ്റോ) അച്ചൻ മരിച്ചപ്പോൾ അച്ചനെചുരുട്ടിക്കൂട്ടി ചാക്കിലാക്കി വച്ചു ജയിലധികൃതർ. അച്ചനെതന്റെ മുറിയിലെ കിടക്കയിൽ കൊണ്ടു വന്ന് മൂടിപ്പുതച്ചു കിടത്തി, സ്വയം ചാക്കിനകത്തു കയറിയിരുന്ന് ചാക്കിന്റെ വായ അകത്തിരുന്ന് തുന്നി - ഇങ്ങനെജയിലിൽ നിന്നും രക്ഷപ്പെട്ട്, ബുസ്സോനി അച്ചൻ പറഞ്ഞു കൊടുത്ത മോണ്ടിക്രിസ്റ്റോ ദ്വീപിലെത്തി നിധി കണ്ടുപിടിക്കുന്നതും, തന്നെ പറ്റിച്ചവരോട് പ്രതികാരം ചെയ്യുന്നതും, രക്ഷിച്ചവർക്ക് കയ്യയച്ചു സഹായം ചെയ്യുന്നതുമൊക്കെ ഞാനോർത്തുപോയി.

ജയിൽപുള്ളികൾ തറയിലും കട്ടിലിലുമൊക്കെ തട്ടിയും മുട്ടിയും പരസ്പരം വിവരങ്ങൾ കൈമാറാൻ Tapping alphabet കണ്ടുപിടിച്ചിരുന്നുവത്രെ.

പണിഷ്മെന്റ് സെൽ, എക്സർസൈസ് യാർഡ്, പ്രിസൺ ബാത്ത് ഹൗസ് എന്നിവയും കണ്ടു. ഒരു സമയത്ത് ഒരാളെ മാത്രമേ വ്യായാമം ചെയ്യാൻ ഗ്രൗണ്ടിലേക്കു കൊണ്ടുപോവുകയുള്ളൂ. അതുപോലെ കുളിമുറിയിലേക്കും.

പ്രിസൺ കിച്ചൺ എന്നെഴുതിയ ബോർഡും കണ്ടു. പ്രിസൺ കണ്ടു കഴിഞ്ഞ് കോബിൾ സ്റ്റോൺ പാകിയ വിശാലമായ അങ്കണത്തിലെത്തി. വീണ്ടും തണുപ്പിന്റെ ധൃതരാഷ്ട്രാലിംഗനം അനുഭവപ്പെട്ടു. അങ്കണത്തിൽ പീരങ്കികൾ നിരത്തി വച്ചിരുന്നു. ഇത് ഹെയർ ഐലന്റ് (Hare Island) ആണെന്ന് ഓർമ്മിപ്പിക്കാൻ ബ്രൗൺ നിറത്തിലുള്ള മുയലിന്റെ പ്രതിമയും വച്ചിട്ടുണ്ട്. പണ്ടുകാലത്ത് ചതുപ്പു നിലമായിക്കിടന്നിരുന്ന ഈ ദ്വീപിൽ മുയലുകളും മറ്റു കൊച്ചു ജീവികളും വസിച്ചിരുന്നതായും, നേവാ നദിയിൽ വെള്ളപ്പൊക്കമുണ്ടാകുമ്പോൾ കുറേയെണ്ണം ചത്തുപോകാറുള്ളതായും പറയപ്പെടുന്നു. അതിന്റെ ഓർമ്മയ്ക്കായി ദ്വീപിനെhare Island എന്ന് വിളിച്ചു പോരുന്നു.

കോട്ടയിൽ നിന്നും നേവ (നീവ) നദിവരെ നീണ്ടു കിടക്കുന്ന പാലമുണ്ട്. ഇവിടെ ജെട്ടിയുണ്ടായിരുന്നുവെന്ന് വേണം അനുമാനിക്കാൻ. കോട്ടയിൽ നിന്നും പാലത്തിലേക്ക് കടക്കുന്ന സ്ഥലത്ത് വലിയൊരു കമാനമുണ്ട്. നീവ ഗേറ്റ് എന്നും ഡെത്ത് ഗേറ്റെന്നും ഇത് അറിയപ്പെടുന്നു. ഇതിനടുത്തായി 'കോട്ടയുടെ പതാക' ഉയർത്തിയിട്ടുണ്ട്. നീവ ഗേറ്റിൽ രണ്ടു തലയുള്ള കഴുകൻ, നങ്കൂരം, ഓല പോലെയിരിക്കുന്ന ഇലകൾ എന്നിവ കൊത്തിവച്ചിട്ടുണ്ട്. 'Coat of arms' എന്ന ഔദ്യോഗിക ചിഹ്നത്തിലെ പ്രധാനഭാഗമാണ് രണ്ടു തലയുള്ള പരുന്ത് (?കഴുകൻ)

(തുടരും)

श्री

# अमृतसरा चें स्वर्ण मंदिर

आर. हरि

हरि द्वारा थक्कून अमृतसर वच्याक हाँव रेयलवे स्टेशनान्तु पावलों। मक्का सो डूक मिग्गेलो चांगु मित्र विपिन कुमार मिज्जलाग्गि आयलो। रात्रि साडे दहा। गाडी निश्चित वेलेचेरि पावली। हाँव आरक्षण बोगीन्तु चडलों। गाडी सोडु झाली। विपिनाचे तोंडारि काळि छाया पडली। तो हस्सना। हस्सूचे वेळेरि इत्तिपासुन् हस्सना.... मिज्जे मनान्तु खाल ऊंच अड्डोलनत्तिलो विचारु अंकुरळो। गाडी हळु हळु सरली। विपिन "हरि अण्णा, अणीक दिखूक देवान सन्दर्भू दिल्यारि दिखूं" ताणे मोगान अमृतसराक वच्यानज्ज म्हणु मस्त पांवटी मिज्जलग्गी सांगिल्लेंत्।

गाडी वेगान धांवली। हांव निद्रान्तु बुडोलों सकाळींच अमृतसर पावळी। स्टेषनाचेरि मक्का राकून् काळि टोपि पाडून राजगोपाल, ओंमप्रकाश, नन्दलाल राबल्याय। हाथ गोडून हसून हांव देवलो। "पिंगारतयखँ गुळो खँय?" हाँवे आठेंयळे हंगाची प्लाटफोर्माचेरि मक्का गुळो पोडतोळो म्हण...हांवे म्हणळें - सग्ग होडान हसळे।....

सांझे साडेतीन वँरं। राष्ट्रीय स्वयंसेवक संघा चो भूतपूर्व जिलाप्रचारक श्रीयुत रणबीरसिंग अणीक तग्गेलिबायल, हाँव अणीक श्री राजगोपाल अमृतसर देवळा चे मुक्कारि पांवले। मनान्तु आठेयलेले मणकी थंगा पोलीसना, सैनिक ना। 'बंकर' ना, टांक ना। भारी भीडु ना, जन्यारी च सें देड सें जन एतँ् वतँ् अस्सच। मनान्तुली भीति देवळ दिसतानाचा अस्तंगत झाली। दुश्शंका अन्तर्धान झाळी।.....

रणबीर "घे, यो टावळ(Towel) घे। मत्यारि घलि। मत्यारि इते पणेय जांवका समस्त गुरुद्वारेंत वच्याळेकेरि ती तँ चालि।" हाँवे तसीच केलें।

"यो, हंगा व्हाणो दोवोर्या...." आम्ही त्या भागाक वोचून् व्हाणो दिल्यो - त्यो थंगाचा युवकान स्वीकारून एक खाण्यांत निक्षेप केल्यो। ताणे मिग्गेले केरळचें बुक्पोस्ट-सारखें वस्त्रविधान दिक्कून् निंगिलें। "तुम्ही कोण? खँय थाकून?" "हाँव केरळचो, एक सामाजिक कार्यकर्ता, पूर्णकालीन जीवतव्रती, नाम हरि" हाँवे उत्तर दिळें। तुरन्त तो हसून "अच्छा, दक्षिण भारत से हरिजी उत्तरभारत के हरिमंदिर में - आईये स्वागत...." मक्का समझलेना... हरिमंदिर खँय? खंच्चे? कितलें दूर?....

हाँव "तू कोण? तुझे नाँव?"

तो "चिरंजीव सिंग। हंगा खालसा कोळेजान्तु (Khalsa College) डिग्री फैनल विद्यार्थी"

"तूं हंगा कस्सी?"

"आज अंगेले गाँवाची करसेवा - संग्ग् गुरुद्वारेन्तु हीच रीतरिवाज"

थंगाट हाणोद ोवरुकश ुल्कन ाा ाप ाांचप ौसा,द हाप ौसाक ांयद ींवकान ाका। पादुक चोवनु राकून काडची जिम्मेदारि त्या दिस्सा त्या गणां (batch)। मक्का भारी संतोषु झालो

उत्तम चांगु आचारु। मानविक शान अथवा Human dignity म्हूण संगूचो सभ्यतेचो काळु। त्या काळाचो एक अत्यन्त आधुनिक विद्यार्थी उच्चक्लासान्तु। उब्बारु सरी अहंकार एक एक निमिषान्तु भरून एवची युवादश तसळेवेळेरि दुसर्याले पादुक दोनी हाथानि घेवचे हीन कर्म।..... "हाँ ते दुसरे कोणन्हँय, पर नृय। अपर, अंगेळेले च। या देवळान्तु उपासन्। खातिर अयलेलेभक्तजन, साधकग- त्याची सेवा तीच थेट देवसेवा या विचारान तो चिरंजीव आज कर सेवा करता। कितलो भव्य आचारु! दिव्य आचारु!" उच्चविचार-विनम्र आचार सिखवण दिवची आर्य संस्कृती चे उदात्त उदाहरण। हंगा द्वेष ना, द्वैत ना। वैर ना वेगळेपण ना। उच्च ना नीच ना। अस्स् केवल भावित; केवल भक्त। केवल सेवा; केवल सेवक...।

आम्ही मुक्कारि सरलें। मेटाँ चेंरी चोडच्या फुडे भूंयचे स्तराचेरि एक सुदीर्घ पातळ ताट सरी उदकाचे कोंड। तन्तु पाय घुवनु नत्तिने कोणाक वच्चक जावना। अम्ही देवुनु पाय स्वयं धूवुनु गोपुरान्तु पावलें। वुज्जे हाथान हुब्बोरु अपडून नमस्कार कोरनु भीत्तेरि गेले। समँच मुक्कारि दिखु एता सुप्रसिद्ध सुवर्ण मंदिर। चारीकडे एकि ब्रह्माण्ड तळय। मंदिन्तान्तु पांवचाक एकु दिगूच संकोवु। तल्येचे चारीकडे विविधप्रकार चे मारबिळ घल्लेले देवाङ्गण। तज्जे लगीच भायर वेष्टन घेवनु चांग दीगि रुन्दी अग्रशाला। सहस्त्र कणकणे भवत जनांक सुखान समाधाने न बेसून साधन कोर्यात। भजन म्होण्यात्त। प्रवचन कोर्यात। गायन वाचन कोर्यात। पावुस पडल्यारि तिम्मूना। वोत आयल्यारि भज्जुना।

तलयींतुळे उदक अतिखच्छ। स्फटिकसदृश पारदर्शक। कोणतरि म्हत्त दिस्सना। तन्तुथ ाक्कूनउ दकक ाडूकए केकक डेचेम ाेट्टाचेरिप ााळीट ााळटीद वरलेलीअ स्स्। लगीच सारनि अथवा झाडू अस्स। पाळयान्तु उदक भोर नु देवाङ्गण, अग्रशाला पूरा धुव्यात्। तुत्तुल सभार अस्स पाळी। धुल्लेलि भूयि पुस्क मस्त सक्काकुटके अस्स्।

"आम्ही प्रदक्षिणा काडुक आरांभिले चाळीस् पन्नास् पावळ मुक्कारि गेले। थंगा

एक सिखा चे तीर्थाटकगण देवाङ्गण धुवचें काम करताय। वायल-चेरडूवं - दद्दुले सग्ग एक मेळून कामांत ळागळे। दद्द्ल्यांनि फुळपान्ट (full pant) वैर लोंकड कोरनु, चेरडुवांनि पैजामा वैर खिंचून, वायलानि सळवार स्वल्प वेर खोंतून एकांको पाळें भोरनु उदक सिंपिता, एकछी तें सरनीन् धसून धुत्ता। एकली मक्कान तें पुसीता। चन्नियेंचं पिल्लान श्रीरामालो सेतु बन्धूक तज्जान जावंचो तुतळा श्रमु केलेले मणकी तीं मिखांचि चेरडुवं धावनु उडकी मारनु एक निमिप नुस्त वेमुनत्तिल्ले अल्प स्वल्प सहाय्यु दित्ताय।

मक्का अतिशयु झालो। हाँवं निमागिळें "तुम्ही कोण?" उत्तरदिचाक वेळु नात्तिक्केमणकी ताणे म्हणलें "ऊ.... तज्जलग्गी नींगी तोतं अंगेळो मास्तरजी" - "हाँ वें मास्तरलगी प्रश्नं आवर्तिले - तो मगता भा हीच अंगेळी करमेवा। अंगेले देवले निर्मल स्वच्छ अस्मूक अम्हीं कोरची अंगेळे हतांची मेवा - "करसेवा" ही अंगेली अङ्गवण"।

असीच मुमार धा - वारा करमेवा - गण अम्ही दिक्किळे। अम्मले गणान्तु प्रोफसर अस्स, प्यूण अस्स। धनवन्तु अस्म दरिद्र अम्म। चेरडु अम्स म्हत्तारो अस्स। आई अम्म चेरडु अम्स। अज्जो-अज्जी अम्मय नातु नाती अम्मय। मान-वोड, उच्चनीच, शिक्षित - अशिक्षित अम्मि शिखममाजाचं पूर्णप्रतिनिधित्व असलेले एक "क्रोम संकपण (Cross section)" तिर्यकछेद - थंगा दिक्कूक मेळता।

हे कारणान मुवर्णमन्दिर देवळ म्वर्ग-ममान म्वच्छ अस्म। भूयचेरि एकुकाळो जावो तंविडो जावो थेंवो न। एक पणीं खांप ना। तुम्मि थंगा वेसल्यारि तुमगेले वस्त्र चें खांप थंगा पडल्या। मिवाय थंगाचे खांप तुमगेल्याचेरि पोडना। मोगरया फूल तुमगेले हाथु वायट कोरतोळो जल्यारि तें देवाङ्गण तुमगेले वम्त्रविधान काळे कोरचिना।

हाँव निश्शंक म्पप्ट सांगताँ "सुवर्ण मंदिरा सदृश स्वच्छमंदिर हाँवे आजपर्यंत खंयीपणीं दिक्किळेना"

मिज्जे मनांतु भारी मंतोपु जाल्लो। अंग्गा समाजच ममाजाचे देवळ चोवनु धोरनु कडता। अन्तिम विश्लेपणा चेरि देवळ कोणे रक्कूका? कोणे चोवनु काडका? कोणे वाडोंवका? कोणे होड कोरका? कोणे संपन्न कोरका? कोणे स्वच्छ कोरका? कोणे स्वर्णमय कोरका? कोणे मुविख्यात कोरका? सरकारान कीं समाजान? महजनानीं की वाहरजनानीं? स्वकीयांनी की परकीयांनी? अम्हीं की तन्नीं? हृदयां भित्तर चे प्रेरणेन की सरकारनियमाचें शक्तीन? उत्तर स्पप्ट अंगेले देवालय अम्हींच रक्कूका। समाज च देवालय रक्कून वड्डूनकाडुक उत्तरवादी। यें पाठ अंका सुवर्णमंदिराचे देवाङ्गणान्तु सिंपूचे उदकान्तु यकून मेकता। तें उदक अंगेले अंतरगय धुवनु स्वच्छ करता। एक नवी दिश दित्ता। सिखबान्धवांक चोवनु शेप हिन्दु देवाळय राकूची साजोंवची सिखवण सिक्कूका!

# കുട്ട്യോളുടെ ലോകം

സൂര്യ അശോക്

## വേനലും ചൂടുകുരുക്കളും

*(കേന്ദ്ര സാഹിത്യ അക്കാദമി ബാലസാഹിത്യ പുരസ്കാരം നേടിയ കൊങ്കണി കൃതി ''ഭുർഗ്യാംലൊ സംസാർ'' മലയാളത്തിൽ പരിഭാഷപ്പെടുത്തിയത് ശ്രീമതി പുഷ്പ നവീൻ)*

നല്ല ചൂടുള്ള ദിവസം. കണ്ണന്റെ കഴുത്തിനു ചുറ്റും ചുവന്ന നിറത്തിൽ ചൂടുകുരുക്കൾ പൊങ്ങിയിരിക്കുന്നു. നല്ല ചൊറിച്ചിലുമുണ്ട്. അമ്മ അവന്റെ ചൊറിച്ചിൽ കുറയാനായി കഴുത്തിൽ 'കലാഡ്രിൽ' പുരട്ടിക്കൊടുത്തു.

കണ്ണൻ : അമ്മേ, എങ്ങനെയാ ഈ ചൊറിച്ചിൽ വരുന്നത്?

അമ്മ : വേനൽക്കാലത്തു വരുന്ന ഈ ചെറിയ കുരുക്കൾ കാരണമാണത്. അവയെ ചൂടുകുരുക്കൾ എന്നാണ് പറയുന്നത്.

രൂപ : എനിയ്ക്കു വന്നില്ലല്ലോ ചൂടുകുരു? അതെന്താ?

അമ്മ : കണ്ണൻ കൂടുതൽ നേരം കളിച്ചു നടക്കുന്നതു കൊണ്ട് കൂടുതൽ വിയർക്കുന്നു. അതായിരിക്കാം അവന് ചൂടുകുരു വന്നത്. രൂപ അധികം വിയർക്കുന്നില്ലായിരിക്കും. നീ, മിണ്ടാതെ, ഒരിടത്തിരുന്നല്ലേ കളിയ്ക്കുന്നത്?

കണ്ണൻ : വിയർക്കുന്നവർക്കെല്ലാം ചൂടുകുരു ഉണ്ടാകുമോ? എങ്ങിനെയാണീ ചൂടുകുരുക്കൾ ഉണ്ടാകുന്നത്?

അമ്മ : മനുഷ്യർക്ക് അവരുടെ ശരീരത്തിലെ തൊലിമേൽ ധാരാളം സുഷിരങ്ങളുണ്ട്. അവയെ രോമകൂപങ്ങൾ എന്നു പറയുന്നു. അവയിലൂടെയാണ് വിയർപ്പ് പുറത്തേയ്ക്ക് പോകാറ്. ഏതെങ്കിലും കാരണത്താൽ പൊടിയോ രോഗാണുക്കളോ കാരണം ഈ സുഷിരങ്ങൾ അടഞ്ഞു പോയാൽ വിയർപ്പിന് പുറത്തു വരാൻ കഴിയില്ല. അപ്പോൾ ആ പൊടിയും രോഗാണുക്കളും തടഞ്ഞു നിൽക്കുന്നത് മൂലം ചൂടുകുരുക്കൾ പൊങ്ങുന്നു.

കണ്ണൻ : ഈ ചൂടുകുരുക്കൾക്ക് എന്ത് ചൊറിച്ചിലാണെന്നോ? അമ്മേ, എല്ലാ രാജ്യങ്ങളിലും ജനങ്ങൾക്ക് വിയർപ്പ് വരാറുണ്ടോ?

അമ്മ : പിന്നില്ലാതെ?എല്ലാവർക്കുമുണ്ട് വിയർപ്പ്. നമ്മുടെ നാട്ടിൽ ഈർപ്പം കൂടുതലുള്ളതിനാൽ വേനൽകാലത്ത് വിയർപ്പ് കൂടുന്നു. വരണ്ട കാലാവസ്ഥയുള്ള രാജ്യങ്ങളിൽ ചൂടു കാരണം വിയർപ്പ് വേഗം വറ്റിപ്പോകുന്നു.അപ്പോൾ വിയർപ്പ് കുറവാണെന്ന് തോന്നിയ്ക്കുന്നു.

കണ്ണൻ: നല്ലതണുപ്പുള്ള രാജ്യങ്ങളിലെ ജനങ്ങൾക്കുംവിയർപ്പുണ്ടാകുമോ?

അമ്മ : നമ്മുടെ അത്രയുമില്ലെങ്കിലും അവർക്കും വിയർപ്പുണ്ടാകും.

കണ്ണൻ : അതെന്തുകൊണ്ടാ?

അമ്മ : പറയാം. നമ്മുടെ ശരീരത്തിന് എപ്പോഴും ഒരേ ഊഷ്മാവാണ് വേണ്ടത്. വേനലിൽ പുറത്തെ ഊഷ്മാവ് വർദ്ധിക്കുമ്പോൾ നമ്മുടെ ശരീരവും ചൂടാകുന്നു. ചൂടു വർദ്ധിച്ചതായി രക്തം മസ്തിഷ്കത്തിന് അറിയിപ്പു നൽകുന്നു.

ഈ ചൂടു കുറയ്ക്കാനായി നമ്മുടെ മസ്തിഷ്കം ഒരു കാര്യം ചെയ്യുന്നു. അത് സ്വേദഗ്രന്ഥികൾക്ക് സന്ദേശമയയ്ക്കും; 'വേഗം വിയർപ്പ് പുറത്തുവിടൂ' എന്ന്. ഈ സന്ദേശം കിട്ടിയതും ദേഹം വിയർത്തു തുടങ്ങും.

കണ്ണൻ : അപ്പോഴോ?

അമ്മ : കാറ്റിൽ വിയർപ്പ് വറ്റുകയും ദേഹം തണുക്കുകയും ചെയ്യും. അങ്ങനെ ശരീരോഷ്മാവ് വർദ്ധിക്കാതെ നിൽക്കും. ദേഹത്തിന്റെ ചൂട് വർദ്ധിക്കുന്നത് നല്ലതല്ല.

കണ്ണൻ: അപ്പോൾ തണുപ്പുള്ള രാജ്യങ്ങളിൽ പുറത്തെ അന്തരീക്ഷത്തിൽ ചൂടില്ലല്ലോ?

അമ്മ : തണുപ്പുള്ള രാജ്യങ്ങളിലും മനുഷ്യരുടെ ശരീരങ്ങളിൽ ഒരേപോലെയാണ് കാര്യങ്ങൾ നടക്കുന്നത്. കഴിച്ച ഭക്ഷണം ദഹിപ്പിയ്ക്കുമ്പോൾ ചൂടു പുറന്തള്ളുന്നു.വെള്ളം കുടിച്ചാലും ചൂടു പുറത്തേയ്ക്ക് വിടും. നടക്കുമ്പോൾ മാംസപേശികളുടെ ശ്രമം മൂലവും ചൂടുപുറത്തുവിടുന്നു. വെറുതെയിരിയ്ക്കുമ്പോഴും നമ്മുടെ ആന്തരികാവയവങ്ങൾ പലതരം പ്രവർത്തികളിലേർപ്പെടുന്നതുകൊണ്ട് ദേഹത്തിലെ ഊഷ്മാവ് വർദ്ധിയ്ക്കുന്നു. ഈ ചൂട് കുറയുന്നതിനായി വിയർക്കേണ്ടതായി വരുന്നു. തണുപ്പു രാജ്യങ്ങളിൽ വിയർപ്പു കുറവായിരിക്കും. അത് വേഗം വറ്റുകയും ചെയ്യും. അതിനാൽ വിയർക്കുന്നേയില്ലെന്നു തോന്നുകയും ചെയ്യും.

കണ്ണൻ : അപ്പോഴവർക്ക് ചൂടുകുരുക്കളും വരില്ലായിരിയ്ക്കും. അല്ലേ?

അമ്മ : അല്ലല്ല. അവർക്കും വരാറുണ്ട്.

രൂപ : ചേട്ടൻ ശരിക്കും കുളിയ്ക്കാതെ നടക്കുന്നതുകൊണ്ട് ദേഹത്തെ രോമകൂപങ്ങൾ ചളിനിറഞ്ഞ്, അടഞ്ഞ് ചൂടുകുരു വരുന്നതാ, അല്ലേ അമ്മേ?

കണ്ണൻ : പോടി, നീയാണ് കുളിക്കാത്തത്.

കയ്യോങ്ങി വരുന്ന കണ്ണനെകണ്ട് രൂപ ഓടിക്കളഞ്ഞു. പിന്നാലെ കണ്ണനും വെച്ചു പിടിച്ചു.

# വാസ്തുവിദ്യാസോപാനം

## 1 – പരിണാമപ്പെട്ടുണ്ടായ അറിവ്

ഡോ. ബാലഗോപാൽ ടി.എസ്. പ്രഭു

**1.1 ആമുഖം**

ആദ്യമെ പറയട്ടെ, വാസ്തുവിദ്യയിൽ ഒരു നിഗുഢതയുമില്ല. പുരാതന കാലം മുതൽ മനുഷ്യൻ ആർജിച്ച നിർമാണ ചാതുര്യം, കൈക്കണക്കുകളാക്കി, സൂത്രവിധികളാക്കി സൂക്ഷിച്ചപ്പോൾ അതൊരു ശാസ്ത്രമായി. ഇങ്ങനെചെയ്യണം, ഇങ്ങനെചെയ്യരുത് എന്നിങ്ങനെഅനുശാസിക്കുന്നത് ശാസ്ത്രം. എന്തും പുതുതായി നിർമിക്കുന്നതിന് ശിൽപം എന്നു പറയും; അതു നിർമിക്കുന്നവരെ ശിൽപികൾ എന്നും. കാലാകാലങ്ങളിലായി ശിൽപികളാൽ തെറ്റിയും, തിരുത്തിയും, സംസ്കരിക്കപ്പെട്ടാണ് നിർമാണശാസ്ത്രം രൂപപ്പെട്ടത്. പരിണാമപ്പെട്ടുണ്ടായ ഈ അറിവ് (ഗ്രീംഹലറഴല യ്യ ല്ീഹൗശേീ) പൂർവാർജിതമായ ഒരു സ്വത്തുപോലെ കാത്തുസൂക്ഷിക്കപ്പെട്ടതുകൊണ്ട് അത് പരമ്പരാഗത ശാസ്ത്രമായി. അതിൽ ദൈവികമായ ഒരു രഹസ്യ സ്വഭാവം ചാർത്തേണ്ടത് സാമൂഹ്യമായ ആവശ്യമായിരുന്നു; അതിൽ നിന്നാണ് എല്ലാ പാരമ്പര്യ ശാസ്ത്രങ്ങളിലെന്നതുപോലെ നിർമാണ ശാസ്ത്രത്തിലും നിഗൂഢത വന്നുചേർന്നത്.

**1.2 പാരമ്പര്യത്തോടുള്ള അവഗണനന**

പരമ്പരാഗതമായ നിർമാണ വിദ്യയുമായി ഒട്ടും ബന്ധമില്ലാത്തവിധമാണ് ഭാരതത്തിൽ ആധുനിക എഞ്ചിനീയറിംഗ് വിദ്യാഭ്യാസം ഉരുത്തിരിഞ്ഞുവന്നത്. ഏതാണ്ട് ഒരു ശതകംമുമ്പ് സാങ്കേതിക വിദ്യാലയങ്ങൾ ഇവിടെ സ്ഥാപിക്കപ്പെട്ടപ്പോൾ, പഠിപ്പിച്ചു തുടങ്ങിയത് ഇംഗ്ലണ്ടിൽ അക്കാലത്തുണ്ടായിരുന്ന രീതി അവലംബിച്ചാണല്ലോ? ഈ രീതിയുടെ ആധാരമാകട്ടെ ഈജിപ്ത്, ബാബിലോണിയ, ഗ്രീസ്, റോം എന്നിവിടങ്ങളിലെ ചരിത്രവുമായി ബന്ധപ്പെട്ട നിർമിതികളുമായിരുന്നു. പാരമ്പര്യ രീതികളെ അവഗണിച്ചുകൊണ്ടുള്ള ഈ പഠനസമ്പ്രദായം ഭാരതത്തിൽ വേരുറയ്ക്കാൻ ഇടയായതിങ്ങനെയാണ്. ആധുനിക നിർമാണവിദ്യ ഇന്ത്യയിൽ പ്രചരിക്കാൻ ഇതു കാരണമായി എന്നതിനു സംശയമില്ല. ഗവേഷണങ്ങളിലും പരീക്ഷണങ്ങളിലും ഊന്നിയുള്ള ഈ വിദ്യ, പുതിയ നിർമാണ ദ്രവ്യങ്ങളും സങ്കേതങ്ങളും പ്രചരിക്കാൻ സഹായിച്ചിട്ടുണ്ട്. സിമന്റ്, ഇരുമ്പ്, പ്ലാസ്റ്റിക്ക്, അലുമിനിയം, ഗ്ലാസ് തുടങ്ങിയ നൂതനനിർമാണ വസ്തുക്കളെ ഇന്നത്തെ പണികളിൽനിന്ന് മാറ്റിനിർത്താൻ കഴിയില്ല. കാലത്തിനനുസരിച്ച് ജീവിത നിലവാരത്തിലും ശൈലിയിലും മാറ്റം വന്നതോടെ പുതിയ ആവശ്യങ്ങൾക്കനുസൃതമായി സ്ഥലസംവിധാനവും വേണ്ടിവന്നിട്ടുണ്ട്. അങ്ങനെയാണെങ്കിൽ നാം വീണ്ടും എന്തിന് പരമ്പരാഗതമായ ശിൽപശാസ്ത്രം തേടി പോകണം?

**1.3 എന്തിനു വാസ്തുവിദ്യ പഠിക്കണം?**

വാസ്തുവിദ്യാപഠനത്തിന് നാം കാണേണ്ട കാരണങ്ങൾ പലതാണ്.

1. ആധുനിക സാങ്കേതിക വിദ്യാഭ്യാസം ഭാരതത്തിൽ എത്തിയിരുന്നില്ലെങ്കിൽ നമ്മുടെ നിർമാണ രീതികൾ പരമ്പരാഗതമായ അറിവിന്റെ തുടർച്ചയായിരുന്നേനെ. എങ്കിൽ ഇന്നത്തെ നിർമാണപ്രശ്നങ്ങൾ നേരിടാനുള്ള കഴിവ് നമുക്കുണ്ടാകുമായിരുന്നോ എന്ന അന്വേഷണം പരമ്പരാഗത വാസ്തുവിദ്യയിൽ നിന്നേ തുടങ്ങാനാകൂ.

2. പരമ്പരാഗത വാസ്തുവിദ്യ കൊണ്ട് നിർമിച്ച ഒട്ടനേകം സ്മാരകങ്ങൾ ഭാരതത്തിലുണ്ട്. സാങ്കേതിക മേന്മയിൽ ആധുനിക നിർമിതികളെക്കാൾ മുന്നിട്ടു നിൽക്കുന്നവയാണ് ഇവയിൽ ചിലതെങ്കിലും. ഉദാഹരണത്തിന് 1000 വർഷംമുമ്പ് നിർമിച്ച 60 മീറ്ററിലധികം ഉയരമുള്ള തഞ്ചാവൂരിലെ ബൃഹദീശ്വര ക്ഷേത്രത്തിന്റെ ഉറപ്പും ഭംഗിയും ഔന്നത്യവും സാങ്കേതികതയുടെ പൂർണതയായി നമുക്കു കാണാം. അത്തരം നിർമിതികളുടെ രഹസ്യം അറിയാൻ വാസ്തുവിദ്യയിൽ മുങ്ങിത്തപ്പുകതന്നെ വേണം.

3. സഹസ്രാബ്ദങ്ങളായി മനുഷ്യമനസ്സിൽ രൂപപ്പെട്ട ചിന്തയുടെ സത്തയാണ് വാസ്തുശാസ്ത്രത്തിലെ സൂത്രങ്ങളും വിധികളും. കാലം പരീക്ഷിച്ചു കറകളഞ്ഞതാണ് ഈ അനുശാസനകൾ. അതിന്റെ പിന്നിലുള്ള താത്വികചിന്തകളും ദർശനങ്ങളും എന്തായിരിക്കും എന്ന അന്വേഷണം പൗരാണികരുടെ മനസ്സിലേക്കും ഹൃദയത്തിലേക്കും എത്തിനോക്കാനുള്ള ഒരു വഴിയായി നാം കാണണം.

4. മനുഷ്യന്റെ പ്രാഥമികാവശ്യങ്ങളിലൊന്നത്രെ പാർപ്പിടം. ഇന്നത്തെ ആധുനിക യുഗത്തിലും ഭാരതത്തിന്റെ 80 ശതമാനം പാർപ്പിടങ്ങളും സംവിധാനം ചെയ്യുന്നതും പണിയുന്നതും പരമ്പരാഗത രീതികളിലൂടെ, പാരമ്പര്യ ശിൽപികളുടെ കൈകൾകൊണ്ടാണ്. പരമ്പരാഗത ശിൽപികളുടെ ശിൽപചാതുര്യം പ്രോത്സാഹിപ്പിക്കുവാനുള്ള ഒരു പദ്ധതിയും നമുക്കില്ല. വാസ്തുവിദ്യാപഠനം പാർപ്പിട മേഖലയിലേയെങ്കിലും ഈ ആസൂത്രണ വൈകല്യം മാറ്റുമെന്ന് നമുക്കാശിക്കാം.

5. അറിവിന് പഴമയും പുതുമയുമെന്നില്ല. പരമ്പരാഗത ശാസ്ത്രങ്ങളും ആധുനിക സങ്കേതങ്ങളും സമന്വയിച്ചാലെ വിദ്യ പൂർണത നേടുകയുള്ളൂ. പഴമയെക്കുറിച്ചുള്ള ആധുനികതയുടെ അവഗണനയും പുതുമയെക്കുറിച്ചുള്ള പഴമക്കാരുടെ അവിശ്വാസവും കളയാൻ വാസ്തുവിദ്യയും ആധുനിക എഞ്ചിനീയറിംഗും സമന്വയിക്കണം. രണ്ടിന്റേയും നല്ലവശം നമുക്ക് കിട്ടുവാനിതുകൊണ്ടേ കഴിയൂ.



(തുടരും)

# ആര്യൻമാർ അഥവാ
# സാരസ്വത ബ്രാഹ്മണരുടെ പൂർവ്വികർ

**- ബസ്തി പുണ്ഡലീക ഷേണായി**
**(വിവ : ബി. വസന്ത ഷേണായി)**

പാശ്ചാത്യർ ഭാരതത്തിലേക്ക് വന്ന് ഇവിടത്തെ രാഷ്ട്രീയ-ധാർമ്മിക വിഷയങ്ങളിൽ ഇടപെടുന്നത്വരെ ഭാരതീയരെല്ലാവരും ഒരേ ജനതയിൽപ്പെട്ടവരാണെന്നും, അവരുടെ എല്ലാ ഭാഷകളും സംസ്കൃതത്തിൽ നിന്ന് രൂപം കൊണ്ടതാണെന്നും, എല്ലാവരും ഭാരതത്തിലെതന്നെ മൂല നിവാസികളുമാണെന്നും ആയിരുന്നു. ഭാരതീയ വിദ്വാൻമാർ കരുതിയിരുന്നത്. എന്നാൽ പാശ്ചാത്യ പണ്ഡിതൻമാർ, പ്രത്യേകിച്ച് ഡോക്ടർ ബിരുദധാരികളായ പാതിരിമാർ, ഭാരതീയ ഭാഷകൾ, പഠിച്ച് ഗവേഷണം നടത്തിയതിന്റെ ഫലമായി, എല്ലാ ഭാരതീയ ഭാഷകളും ഒരേ മൂല ഭാഷയിൽ നിന്ന് രൂപാന്തരം പ്രാപിച്ചവയെല്ലെന്നും, ഭാരതീയ ജനതയിൽ ആര്യ-ദ്രാവിഡ-മുണ്ഡ-ബുറുഷസ്കി മുതലായ വിഭിന്നങ്ങളായ വർഗ്ഗങ്ങളുണ്ടെന്നും, അവരിൽ ദ്രാവിഡരൊഴികെ മറ്റുള്ളവർ പുറമെനിന്ന് വന്നു ഭാരതത്തിൽ കുടിയേറിയെന്നും തെളിയിച്ചു. ഈ നിഗമനം ശാസ്ത്രീയമായിരുന്നതിനാൽ ഭാരതീയ വിദ്വാൻമാർ മിക്കവരും ഇതിനോട് യോജിക്കുകയായിരുന്നു. എന്നാൽ ആര്യൻമാരുടെ മൂലസ്ഥാനമേത്, അവർ എവിടെ നിന്ന് വന്നു എന്ന കാര്യത്തിൽ ഇപ്പോഴും അഭിപ്രായവ്യത്യാസമുണ്ട്. കാരണം ആര്യൻമാർ ഏഷ്യയിൽ മാത്രമല്ല. യൂറോപ്പിന്റെ പല ഭാഗങ്ങളിലും അധിവസിക്കുന്നുണ്ടായിരുന്നു.

ലോകമാന്യ ബാലഗംഗാധര തിലക് ആര്യൻമാരുടെ മൂലസ്ഥാനത്തെക്കുറിച്ച് "The Arctic Home in the Vedas' എന്ന പുസ്തകത്തിൽ ആര്യൻമാരുടെ പൂർവ്വികർ ഏകദേശം എണ്ണായിരം വർഷങ്ങൾക്ക് മുമ്പ് ഉത്തരധ്രുവ പ്രദേശത്ത് നിവസിച്ചിരുന്നതായും ആ കാലത്ത് അവിടത്തെ അന്തരീക്ഷം മനുഷ്യവാസത്തിന് യോജിച്ചതായിരുന്നുവെന്നും പറയുന്നു. പെട്ടെന്ന് അവിടത്തെ കാലാവസ്ഥയ്ക്ക് മാറ്റം വന്നു ഹിമപാതമുണ്ടായെന്നും, ഹിമപാതം കാരണം അവിടെ പ്രളയസമാനമായ വെള്ളപ്പൊക്കം ഉണ്ടായതിനാൽ അവർ എല്ലാം ഉപേക്ഷിച്ച് തെക്കോട്ട് നീങ്ങി. ഭാരതത്തിൽ പ്രവേശിക്കുന്നതിന് മുമ്പ് മദ്ധ്യ ഏഷ്യയിലും പശ്ചിമ ഏഷ്യയിലും നിലയുറപ്പിച്ചിരുന്നുവെന്നും, അവരിൽ ഒരു വിഭാഗം യൂറോപ്പിലേക്ക് പോയിരിക്കാമെന്നും ഋഗ്വേദമന്ത്രങ്ങളുടെയും മറ്റ് ശാസ്ത്രീയ തെളിവുകളുടെ അടിസ്ഥാനത്തിലും അഭിപ്രായപ്പെടുന്നു. ഈ അഭിപ്രായത്തെ പ്രമുഖരായ പല ഭാരതീയ വിദ്വാൻമാരും അംഗീകരിക്കുന്നു.

ആര്യൻമാരുടെ മുൻഗാമികൾ വസിച്ചിരുന്ന ഉത്തരധ്രുവ പ്രദേശത്തിൽ ഒരു കൊല്ലത്തെ 365 ദിവസങ്ങളിൽ 60 മുതൽ 192 ദിവസങ്ങളോളം സൂര്യൻ അസ്തമിക്കാറില്ല. പകരം മനുഷ്യൻ കിഴക്കോട്ട് നോക്കി നിന്നാൽ അവന്റെ ഇടത്തേ വശത്ത്. അതായത് വടക്ക് ദിക്കിൽ ഉദിച്ച് കിഴക്കോട്ട് നീങ്ങി തെക്കുഭാഗത്ത് അസ്തമിക്കുന്നു. ലോകമാന്യ തിലകിന്റെ അഭിപ്രായ

ത്തിൽ ആര്യൻമാരുടെ പൂർവ്വികർ ഒരു നൂറു ദിവസം നീണ്ട പകലും അത്ര തന്നെ ദീർഘമായ രാത്രിയും ഉള്ള പ്രദേശത്ത് താമസിച്ചിരുന്നു.

ഉത്തര ധ്രുവപ്രദേശത്തെ ഇരുട്ടും വെളിച്ചവും മനസ്സിലാക്കാൻ സഹായകമായി ഉത്തരധ്രുവവലയത്തിന്റെയും അതിന്റെ വടക്ക് ഭാഗത്തെയും ദക്ഷിണ ഭാഗത്തെ പ്രദേശത്തിന്റെ സവിശേഷതകളെയും താഴെ വിശദീകരിക്കുന്നു.

ഭൂമദ്ധ്യരേഖയുടെ വടക്കും തെക്കും 66 ഡിഗ്രി 33 സെക്കന്റ് അക്ഷാംശ രേഖകൾ ധ്രുവവൃത്തങ്ങൾ എന്നറിയപ്പെടുന്നു. ഇവയ്ക്ക് ശേഷമുള്ള സ്ഥലങ്ങളെ ധ്രുവപ്രദേശങ്ങൾ എന്ന് പറയുന്നു. ഒരു ധ്രുവ പ്രദേശത്ത് വെളിച്ചം ഉണ്ടാകുമ്പോൾ മറ്റേതിൽ ഇരുട്ടായിരിക്കും. അതായത് ഉത്തരധ്രുവ പ്രദേശത്ത് നീണ്ട പകൽ തുടങ്ങുമ്പോൾ ദക്ഷിണ ധ്രുവ പ്രദേശത്ത് ദീർഘമായ രാത്രിയുടെ തുടക്കമാകും. അതുപോലെ ഉത്തര ധ്രുവപ്രദേശത്ത് ദീർഘമായ രാത്രി തുടങ്ങുമ്പോൾ ദക്ഷിണ ധ്രുവ പ്രദേശത്ത് നീണ്ട പകൽ ആരംഭിക്കും.

70 ഡിഗ്രി ഉത്തര അക്ഷാംശത്തിൽ ഉള്ള സ്ഥലങ്ങളിൽ പൗഷമാസം 26-ാം ദിവസം അതായത് ഉത്തരായണം തുടങ്ങി 24 നാൾ ചെല്ലുമ്പോൾ അരുണോദയം കാണപ്പെടും. അതായത് പ്രഭാതത്തിലെ അരണ്ട പ്രകാശം ദൃശ്യമാകും. ഈ പ്രകാശം11 ദിവസം വരെ ചുറ്റുമ്പോൾ ഓരോ ദിവസം കഴിയുമ്പോഴും കൂടുതൽ പ്രഭയുള്ളതാകും (അങ്ങനെയുള്ള ഓരോ ചുറ്റും ഒരു ദിവസമായി കണക്കാക്കണം) അങ്ങനെമാഘമാസത്തിലെ എട്ടാംദിവസം ഒരാൾ കിഴക്കോട്ട് നോക്കി നിൽക്കുമ്പോൾ അയാളുടെ ഇടത് വശത്ത് അതായത് വടക്ക്-കിഴക്ക് സൂര്യബിംബത്തിന്റെ ഒരു ചെറിയ കര ചുട്ടുപഴുത്ത സ്വർണ്ണ വർണ്ണത്തിൽ പ്രകാശിച്ച് കിഴക്കോട്ട് നീങ്ങി വലത്തേക്ക് ചെരിഞ്ഞ് തെക്ക് കിഴക്ക് ഭാഗത്ത് അസ്തമിക്കുന്നത് കാണാം. ഇങ്ങനെഈ ദിവസം സൂര്യ വിഗ്രഹത്തിന്റെ ഈ കര വെറും നാലു മണിക്കൂർ മാത്രം ദൃശ്യമായിരിക്കും. അടുത്ത ദിവസം സൂര്യന്റെ കുറെക്കൂടി വലിയ ഭാഗം കാണപ്പെട്ട് കൂടുതൽ വടക്ക് ഉയർന്ന് തലേ ദിവസത്തെപ്പോലെ ചെരിഞ്ഞ് കിഴക്കോട്ട് പോയി. കുറേ കൂടി തെക്ക് അസ്തമിക്കുന്നു. ഇത് പ്രകാരം ദിവസം കഴിയുന്തോറും സൂര്യന്റെ അംശവും പകലിന്റെ ദൈർഘ്യവും അധികരിച്ച് ജ്യേഷ്ഠമാസം അഞ്ചാം ദിവസം പകൽ 24 മണിക്കൂർ ദീർഘമുള്ളതാകുന്നു. അതായത് സൂര്യൻ അന്ന് അസ്തമിക്കാതെ ചക്രവാളങ്ങളിൽ കൂടി ഇടത്ത് നിന്ന് വലത്ത് നീങ്ങി ഭൂമിയെ മുഴുവനായി ഒരു പ്രദക്ഷിണം വെക്കുന്നു. ഇങ്ങനെ32 നാൾ വരെ ദിവസം തോറും കുറേശ്ശയായി മേൽപ്പോട്ട് സ്ഥിരമായി കാണപ്പെട്ട് പിന്നീട് ഓരോ ദിവസവും താഴ്ന്ന് താഴ്ന്ന് വരുന്നു. അങ്ങനെശ്രാവണമാസത്തിലെ അഞ്ചാം ദിവസം വരെ 63 നാൾ ചക്രവാളത്തിന്റെ മേൽ ഭാഗം തന്നെ നിന്ന് ഇടത്ത് നിന്ന് വലത്തേക്ക് നീങ്ങി ഭൂമിയെ പ്രദക്ഷിണം വെച്ചു കൊണ്ടിരിക്കുന്നു. ശ്രാവണമാസം 6-ാം ദിവസം മുതൽ പകലിന്റെ ദൈർഘ്യം നാൾക്കുനാൾ, കുറഞ്ഞു വന്ന് കാർത്തിക മാസം മുതൽ 25-ാം ദിവസം സൂര്യൻ പൂർണ്ണമായി മറഞ്ഞു നിൽക്കുന്നു. പിന്നീട് 11 ദിവസം വരെ സന്ധ്യാ പ്രകാശം കാണപ്പെടുന്നു. മാർഗശിര മാസത്തിലെ ഏഴാം ദിവസം മുഴുവൻ ഇരുട്ടായിരിക്കും. അങ്ങനെ, മാർഗ്ഗശിരമാസത്തിലെ ഏഴാം നാൾ മുതൽ തുടങ്ങുന്ന നീണ്ടരാത്രി പൗഷ മാസത്തിലെ 26-ാം ദിവസം വരെ നിൽക്കും എന്ന് പറഞ്ഞാൽ 50 ദിവസം അതായത് ഭൂമിക്ക് 50 ചുറ്റ് വരുന്നത്

വരെ ദീർഘമായ ഒരു രാത്രിയാണ് ഉണ്ടാവുക. അപ്പോൾ ചന്ദ്രൻ ദൃശ്യമാകുന്നു. അതുപോലെ വലത്ത് നിന്ന് ഇടത്തോട്ട് ഓരോ നക്ഷത്രം സാവധാനം കടന്നുപോകുന്നത് കാണാം. 70-ാം ഡിഗ്രിക്ക് വടക്ക് പോകുന്തോറും മുഴുവൻ പകലിന്റെയും, മുഴുവൻ രാത്രിയുടെയും അവധി കൂടി വരുന്നു. ധ്രുവ ബിന്ദുവിലും അതിന് സമീപവും ഒരു കൊല്ലത്തെ 365 ദിവസങ്ങളിൽ 192 ദിവസം പകലും 173 ദിവസം രാത്രിയും ആയിരിക്കും.

ആര്യൻമാരുടെ പൂർവ്വികർ മുമ്പ് വിവരിച്ച പ്രകാരം നീണ്ട രാത്രിയും കൊടും തണുപ്പും അതുപോലെ സസ്യ-ധാന്യാദികൾ വളരാൻ അനുകൂലമല്ലാത്ത കാലാവസ്ഥയും ഉള്ള ഉത്തരധ്രുവ പ്രദേശത്ത് വസിച്ചിരുന്നതിനാൽ അവർ ആഹാരത്തിനായി വേട്ടയാടിക്കൊന്ന മൃഗങ്ങളുടെ മാംസത്തേയാണ് ആശ്രയിച്ചിരുന്നത്. വേട്ടയാടി മൃഗങ്ങളെ കൊല്ലാതെ അവർക്ക് ജീവിക്കാൻ പറ്റിയിരുന്നില്ല. ദക്ഷിണായനം തുടങ്ങി കുറച്ച് കഴിയുമ്പോഴേക്കും അവരെ ഇരുട്ടും തണുപ്പും വല്ലാതെ പീഡിപ്പിച്ചിരുന്നു. അതിനാൽ അവർ സൂര്യൻ എപ്പോൾ വീണ്ടും വരുമെന്ന് ഉത്കണ്ഠയോടെ ഉറ്റുനോക്കി ജീവിക്കുമായിരുന്നു. ഇരുട്ടും തണുപ്പും കൂടി വരുമ്പോൾ അവർ പുറത്തിറങ്ങി ജോലി ചെയ്യാൻ കഴിയാതെ ഒന്നിച്ചിരുന്നു. രാത്രിയും തണുപ്പും അതായത് മരണവും ജീവിതവും എന്തുകൊണ്ടാണ് ഉണ്ടാകുന്നത് എന്ന് ചിന്തിക്കുമായിരുന്നു. ഇരുട്ടിനാൽ തങ്ങൾ അനുഭവിക്കുന്ന ദുരിതത്തിന് എങ്ങനെപരിഹാരം കാണാമെന്ന് ചിന്തിച്ചിരിക്കാം. അഥവാ സൂര്യൻ തങ്ങളോട് പിണങ്ങി മറഞ്ഞിരിക്കുകയാണെങ്കിൽ അവനെവീണ്ടും കാണുമാറാകുന്നതിന് എന്തു ചെയ്യണമെന്ന് തലപുകഞ്ഞ് ചിന്തിക്കുമായിരിക്കും. ഇതല്ലാതെ അവർ മറ്റൊന്നിനെക്കുറിച്ചും ചിന്തിച്ചിരിക്കാനിടയില്ല. കാരണം അവർക്ക് എങ്ങനെയെങ്കിലും ഇരുട്ടില്ലാതാക്കണമെന്ന ഒരു ലക്ഷ്യമേ ഉണ്ടായിരിക്കൂ എന്ന് കരുതാം. മറ്റു കാര്യങ്ങളൊന്നും അവരെ അത്ര അലട്ടിയിരുന്നില്ല. അതിനാൽ സൂര്യനെസ്തുതിച്ച് ചെറിയ ചെറിയ സ്തോത്രങ്ങൾ **ഹേ ദേവ ദേവാ,** നീ മടങ്ങി വന്ന് ഞങ്ങളെ ഈ ദുസ്ഥിതിയിൽ നിന്ന് രക്ഷിച്ചാലും എന്ന് കേണപേക്ഷിക്കുമായിരുന്നു. ഇത്തരം അപേക്ഷ ഋഗ്വേദത്തിലെ പല മന്ത്രങ്ങളിലും കാണാം.

**യേ തേ പന്ഥാ: സവിത: പൂർവ്യാസോ രേണവഃ**
**സുകൃതാ അന്തരീക്ഷേ/**
**തേഭിർനോ അദ്യ പഥിഭി: സുഗേഭി രക്ഷാ,ചനോ**
**അധിച ബ്രൂഹി ദേവ**
**// 1.35-11//**

**അർത്ഥം:** ഹേ ചേതനകാരിയായ സവിതൃദേവ അന്തരീക്ഷത്തിൽ പൊടി പടരാതെ നല്ല രീതിയിൽ പണിത സുഗമമായ ഏത് വഴികളുണ്ടോ അവയിൽ കൂടി വന്ന് ഇപ്പോൾ നമ്മെ രക്ഷിക്കൂ. നിന്റെ ദർശനസുകൃതം തന്ന് നമ്മെ അനുഗ്രഹിക്കൂ.

ആദ്യ കാലത്ത് അവർ തങ്ങൾക്ക് വെളിച്ചം നൽകി സഹായിച്ചുകൊണ്ടിരുന്ന സൂര്യ ചന്ദ്രന്മാരെ പ്രത്യക്ഷ ദൈവമായി കരുതി, അതുപോലെ നീണ്ട രാത്രികളിൽ പ്രകാശം നൽകിയിരുന്ന നക്ഷത്രങ്ങളെയും അവർ ദൈവങ്ങളായി സങ്കൽപ്പിച്ചു. നക്ഷത്രത്തെക്കുറിച്ച് പല കഥകളും പ്രചരിപ്പിച്ചു. പിന്നീട് ആകാശത്ത് നിന്ന് പതിക്കുന്ന മിന്നൽ പിണരിൽ കാട്ടിലെ മരങ്ങൾ

വെന്തു ചാമ്പലാകുന്നതും കനലായി അവശേഷിക്കുന്നതും ഈ കനലുകളിൽ ഉണങ്ങിയ ഇലകൾ വീണപ്പോൾ കത്തി പ്രകാശം പരത്തുന്നതും ശ്രദ്ധിച്ചു. കനലുകളുടെ ചൂടിൽ കിഴങ്ങുകളും മറ്റും മധുരമുള്ളതാകുന്നതും കണ്ട് അവർ സൂര്യ-ചന്ദ്രൻമാരേക്കാൾ പ്രഭാവമുള്ള ദേവനായി അഗ്നിയെ ആരാധിച്ചു. തങ്ങളുടെ അപേക്ഷ സ്വീകരിച്ച് ദുരവസ്ഥ പരിഹരിക്കാനായി ദിവ്യമായ ജലത്തിൽ അടങ്ങിയിരുന്ന അഗ്നി തങ്ങളെ സഹായിക്കാനായി ഭൂമിയിലേക്ക് ഇറങ്ങി വന്നതാണെന്ന് കൂടി കരുതി അവർ നാനാ പ്രകാരം അഗ്നിയെ വാഴ്ത്തി. സൂര്യ-ചന്ദ്രൻമാർ അപ്പോളപ്പോൾ കാണപ്പെടുകയും മറയുകയും ചെയ്ത് കൊണ്ടിരിക്കുമ്പോൾ അഗ്നി തങ്ങളെ സഹായിക്കാനായി സദാ രക്ഷകനായി സമീപത്തു തന്നെ നിലകൊള്ളുന്നു എന്ന് മനസ്സിലാക്കി.

ആര്യൻമാർ താമസിച്ചിരുന്നത് ദീർഘമായ രാത്രികളും അസഹ്യമായ തണുപ്പും ഉള്ള ഉത്തരധ്രുവ പ്രദേശങ്ങളായിരുന്നതിനാൽ മറ്റെല്ലാ ദേവൻമാരേക്കാളും അഗ്നിക്ക് കൂടുതൽ പ്രാധാന്യം നൽകി. വളരെ പുരാതനമെന്ന് കരുതപ്പെടുന്ന ഋഗ്വേദം തുടങ്ങുന്നത് തന്നെ **അഗ്നിയെന്ന ശബ്ദം കൊണ്ടാണ്** മാത്രമല്ല ഋഗ്വേദത്തിലെ പകുതിയിലധികം മന്ത്രങ്ങൾ അഗ്നിയേയും അഗ്നിയുടെ മറ്റൊരു രൂപമായ ഇന്ദ്രനെയും വർണ്ണിക്കുന്നവയും സ്തുതിക്കുന്നവയുമാണ്.

അഥർവ ഋഷിയുടെ കുലത്തിൽപ്പെട്ട അംഗീരസർ കാട്ടിൽ മിന്നലേറ്റ് കത്തിയ മരങ്ങളുടെ കനലുകൾ കണ്ടിരുന്നു. അതിനാൽ അഗ്നിയുള്ളത് മരത്തിലാണെന്ന് അവർ കരുതി. അവർ ഉണങ്ങിയ വിറക് കൊള്ളികൾ തമ്മിൽ ഉരസി കടഞ്ഞു തീയുണ്ടാക്കാമെന്നും കണ്ടു പിടിച്ചു. ഇതിനെക്കുറിച്ച് ഋഗ്വേദത്തിൽ അനേകം മന്ത്രങ്ങൾ ഉണ്ട്.

**ത്വാമഗ്നേംഗിരസോ ഗുഹാഹിതമന്വവിന്ദംച്ഛി**
**ശ്രിയാണം വനേവനേ**
**സജായസേ മഥ്യമാന: സഹോമഹസ്ത്വാമാഹു:**
**സഹസ്വസ്പുത്രമംഗീര**
**// 5/11/6 //**

**അർത്ഥം:** ഹേ അഗ്നി, കാടുകളിൽ ആശ്രയം നേടി (ചാരത്തിൽ മൂടിയത് കൊണ്ട്) മറഞ്ഞു നിന്ന നിന്നേ, അഥവാ കുഴികളിൽ ഉണ്ടായ നിന്നേ, അംഗീരസ കുലത്തിൽപ്പെട്ടവർ കണ്ടുപിടിച്ചു. അല്ലയോ അംഗീരനേബലമുപയോഗിച്ച് വിറകുകൾ തമ്മിൽ ഉരസിയതിനാൽ ജനിച്ചതു കൊണ്ട് നിന്നെ ബലത്തിന്റെ പുത്രനെന്നും, ബലിഷ്ഠരിൽ ബലിഷ്ഠനെന്നും വിളിക്കുന്നു.

**ഇമ മൃത്യമഥർവവദഗ്നിം മഥംതി വേദസഃ**
**യമം കൂയംതമാനയന്നമൂരം ശ്യാവാഭ്യഃ**
**// 6/15/17 //**

**അർത്ഥം:**

യജ്ഞവിധികൾ അറിയുന്നവർ വിറകുകൊണ്ട് തന്നെ അഥർവ ഋഷിയേപ്പോലെ അഗ്നിയുണ്ടാക്കുന്നു. അവർ വളഞ്ഞു പുളഞ്ഞു ഓടുന്ന, സദാ ഉണർന്നിരിക്കുന്ന ഇവനെഇരുട്ടിന്നായി (രാത്രിയിലെ അന്ധകാരമില്ലാതാക്കാൻ) കൊണ്ടു വന്ന് (ഉത്പാദിപ്പിച്ചു)

മുൻപ് ഉദ്ധരിച്ച രണ്ടു മന്ത്രങ്ങളിൽ ആദ്യത്തേതിൽ **അഗ്നിയെ അംഗിരഃ** എന്ന് പറയുന്നതിനാലും, കാടുകളിൽ ഒളിഞ്ഞിരിക്കുന്ന (ചാരം കൊണ്ട് മൂടിയ

തിനാൽ) കനലുകളെ ആദ്യമായി കണ്ടു പിടിച്ചത് അംഗീരസ കുലത്തിൽപ്പെട്ടവരാണെന്നും, അതിനാലാണ് അഗ്നിയെ **അംഗിര** എന്ന് വിളിക്കുന്നതെന്നും അനന്തരം അംഗീരസ കുലത്തിൽ ജനിച്ച് **അഥർവൻ** ഉണങ്ങിയ വിറകളുകളിൽ നിന്ന് തീ കടഞ്ഞെടുക്കുന്നത് മനസ്സിലാക്കിയ കാരണത്താൽ ഇപ്പോഴും യജ്ഞത്തിന് അഗ്നി കടഞ്ഞെടുക്കുന്ന അവസരത്തിൽ **അഥർവനെപ്പോലെ കടയുന്നു** എന്നോ **അഥർവ്വൻ കടയുന്നു** എന്നോ പറയുന്നത് എന്ന് വ്യക്തമാവുന്നു.

**ത്വാ മഗ്നേ പുഷ്ക്കരാവദ്യവഥർവാ നിരമംഥത**
**മൂർധ്നോ വിശ്വസ്യവാഘതഃ**
**// 16/13 //**

**അർത്ഥം:** അല്ലയോ അഗ്നിദേവനെ, അഥർവ ഋഷി എല്ലാ യാജ്ഞികരുടെയും തലക്ക് മേലിൽ നിന്ന് അതായത് എല്ലാ യാജ്ഞികരേയും കടത്തിവെട്ടി താമര (താമര ഇല) മേൽ കടഞ്ഞ് നിന്നെ ഉത്പാദിപ്പിച്ചു.

വിറകിൽ നിന്ന് അഗ്നി കടഞ്ഞെടുക്കുന്നത് ശ്രമകരമായതിനാൽ ഒരിക്കൽ കടഞ്ഞെടുത്ത തീ കൊളുത്തി കെട്ടു പോകാതെ സൂക്ഷിച്ച് വെക്കേണ്ടത് അവരുടെ ആദ്യത്തെ കർത്തവ്യമായിരുന്നു. അതിനാൽ അവർ വീടിനകത്ത് ഒരു കുഴിയുണ്ടാക്കി അതിൽ തീക്കനൽ നിക്ഷേപിച്ച് കൂടെക്കൂടെ വിറക് നിറച്ച് അണഞ്ഞു പോകാതെ സൂക്ഷിക്കുന്ന രീതി അവലംബിച്ചു. വെറും നിലത്ത് കനൽ സൂക്ഷിച്ചാൽ രാത്രിയിലെ തണുപ്പിൽ അവ കെട്ടുപോകുമായിരുന്നതിനാലാണ് അഗ്നി സൂക്ഷിക്കാനായി അവർ കുണ്ഡമുണ്ടാക്കിയിരുന്നത്. അത് പ്രകാരം അഗ്നി അണയാതിരിക്കാൻ അഗ്നികുണ്ഡത്തിൽ അപ്പോൾ വിറക് നിറക്കുന്ന പതിവ് പിന്നീട് ക്രമേണ വിധിപൂർവ്വകമായ അഗ്നിഹോത്രത്തിന്റെ രൂപം കൊണ്ടു മാത്രമല്ല അഗ്നിയാണ് പ്രത്യക്ഷ ദൈവമെന്ന ഭാവനയും ദൃഢപ്പെട്ടു. തങ്ങൾ ചെയ്യുന്ന വിശിഷ്ട കർമ്മങ്ങൾക്കൊപ്പം സാക്ഷിയെന്ന രൂപത്തിൽ അഗ്നിജ്വലിപ്പിച്ച് അതിന് മുമ്പിൽ കാര്യങ്ങൾ നടത്തുന്നത് പതിവാക്കി.

പിന്നീടുള്ള തലമുറകൾ അവരവരുടെ വീട്ടിൽ ഒരു മുറി നീക്കി വെക്കുമായിരുന്നു. അതായത് ഗൃഹപതിയുടെ ദൈനംദിനകർമ്മങ്ങളായ അഗ്നിഹോത്രം, വൈശ്വദേവം, പാർവണശ്രാദ്ധം മുതലായവ അനുഷ്ഠിക്കാൻ സംരക്ഷിച്ചുവെക്കേണ്ട അഗ്നി എന്ന് അർത്ഥം. ജനങ്ങൾ ഇഷ്ടികയുണ്ടാക്കാൻ തുടങ്ങിയതിന് ശേഷം **ചിതി** എന്നറിയപ്പെട്ട അഗ്നികുണ്ഡം ഇഷ്ടികകൾ കൊണ്ട് ഉണ്ടാക്കാൻ തുടങ്ങി. (1 ശ്രുതിബോധ-രണ്ടാംഖണ്ഡം, ഉപോദ്ഘാതം പുറം 16)

സൂര്യപ്രകാശക്തിന്റെ അഭാവം, കടുത്ത തണുപ്പ് എന്നിവയാൽ അവർ വയറു നിറക്കാൻ കായ്കനികളോ ധാന്യങ്ങളോ ലഭ്യമല്ലാത്തതിനാൽ നിലാവെളിച്ചത്തിലോ, നക്ഷത്രങ്ങളുടെ പ്രകാശത്തിലോ കൈയിൽ ദണ്ഡും പിടിച്ച് കൂട്ടമായി കള്ളൻമാരെ പോലെ നടന്ന് നീങ്ങുമ്പോൾ ഇടയ്ക്കെവിടെയെങ്കിലും അലഞ്ഞു നടക്കുന്ന മൃഗങ്ങളെ കണ്ടാൽ ദണ്ഡ് കൊണ്ട് അവയെ അടിച്ചു കൊന്നു കൈവശപ്പെടുത്തുമായിരുന്നു. കൊന്ന മൃഗത്തെ കൊണ്ടു പോയി തൊലിയുരിഞ്ഞതിന് ശേഷം അതിന്റെ മാംസം കുണ്ഡത്തിലെ തീയിൽ ചുട്ടെടുത്ത് ഭക്ഷിക്കുകയായിരുന്നു പതിവ്. ചർമ്മം ഉടുക്കാനും പുതക്കാനും ഉപയോഗിച്ചു. ഉടുക്കുന്ന ചർമ്മം അഴിഞ്ഞു പോകാതിരിക്കാൻ പുല്ല് പിണച്ച് ചരടുണ്ടാക്കി അരയിൽ കെട്ടുമായിരുന്നു.

ക്രമേണ അവരുടെ നിത്യകർമ്മങ്ങൾക്ക് ഒരു വ്യവസ്ഥാപിത രൂപമു

ണ്ടായി വിധി-വിധാനങ്ങൾ നിശ്ചയിക്കപ്പെട്ടു. കൈയ്യിൽ ദണ്ഡ് പിടിക്കുന്നതും ചർമ്മം ഉടുക്കുന്നതും **മൗൻജി ബന്ധന** മെന്ന് അറിയപ്പെട്ടു. ഇതിന്റെ പരിഷ്കൃത രൂപമാണ് ഇന്നത്തെ **ഉപനയനം.** വ്യത്യസ്തമായ യജ്ഞങ്ങൾക്ക് പ്രത്യേകം കുണ്ഡങ്ങൾ നിർദ്ദേശിക്കപ്പെട്ടു. താൻ കഴിക്കുന്ന ആഹാരം തന്റെ ദൈവത്തിനും അർപ്പിക്കണമെന്ന നിയമം ഉടലെടുത്തു. അതുപോലെ തങ്ങൾ വിശ്വസിച്ചു വരുന്ന വിവിധ ദേവതകൾക്ക് മറ്റും അഹൂതിയായി നൽകി വന്നു. ശ്രാദ്ധത്തിന് മാംസം കൊണ്ടു വിഭവം ഉണ്ടാക്കി പിതൃക്കൾക്ക് വിളമ്പി അവരെയും ക്ഷണിക്കപ്പെട്ടുവെന്ന ബ്രാഹ്മണ അതിഥികളെയും തൃപ്തിപ്പെടുത്തി.

ആര്യ ബ്രാഹ്മണർ വേദാംഗമായ കൽപസൂത്രത്തിൽ വിധിച്ച പ്രകാരം ആചരിക്കേണ്ടിയിരുന്നു. പിതൃക്കളുടെ കാലം മുതൽ നടന്നു വന്ന ധർമ്മമായിരുന്നു അത്. അതിന്റെ അനുഷ്ഠാനത്തിൽ ച്യുതിയുണ്ടായാൽ അതിന് കാരണക്കാരനായവനെപതിതനെന്ന് കണക്കാക്കുമായിരുന്നു.

ഋഗ്വേദികളായ ബ്രാഹ്മണർ ശാകല ശാഖയിൽപ്പെട്ടവരായാൽ അവർ ഐതരേയ ബ്രാഹ്മണം ആശ്വലായനശ്രൗതം, ഗൃഹ്യസൂക്തം എന്നിവയിൽ വിധിച്ച പ്രകാരം അവരുടെ നിത്യനൈമിത്തിക കർമ്മങ്ങൾ നിറവേറ്റേണ്ടിയിരുന്നു. അശ്വലായനഗൃഹ്യസൂത്രത്തിൽ ഒന്നാം അദ്ധ്യായത്തിലെ പതിനൊന്നാം ഖണ്ഡത്തിൽ പശുകൽപം കാണാം. അതിൽ പാക യജ്ഞത്തിന് പശുക്കളെ അലംഭനം ചെയ്യുന്ന (കൊല്ലുന്ന) വിധി വിവരിച്ചിട്ടുണ്ട്. പിന്നീട് രണ്ടാമത്തെ അദ്ധ്യായത്തിൽ നാലാംഖണ്ഡത്തിൽ ഋതു യജ്ഞങ്ങളുടെ വിധിയുണ്ട്. അതിന്നനുസരിച്ച് ഹേമന്ത ഋതു, ശിശിരഋതു എന്നിവയിലെ കൃഷ്ണപക്ഷം അഷ്ടമി ദിവസം യജ്ഞത്തിൽ ദേവതകൾക്ക് പശുവിന്റെ വപ (മാംസത്തിനകത്തുള്ള നെയ്യ് - Omentum) ആഹുതിയായി അർപ്പിക്കേണ്ടിയിരുന്നു. അതുപോലെ പാർവണ ശ്രാദ്ധം (അമാവാസി, വെളുത്ത് വാവു നാളുകളിൽ നടത്തുന്ന പിതൃശ്രാദ്ധ)ങ്ങളിൽ പശുവിന്റെ അലംഭനം വിധിച്ചിരിക്കുന്നു. അതിൽ പിതൃക്കൾക്ക് അർപ്പിച്ച് ബാക്കിയാകുന്ന മാംസം എല്ലാ ബ്രാഹ്മണർക്കും വിളമ്പേണ്ടതാണെന്ന് നിഷ്ക്കർഷിക്കുന്നു.

ക്ഷത്രിയ രാജാക്കൻമാർ നടത്തിയിരുന്ന കാമ്യേഷ്ടികളിലും നിരൂഢ പശുബന്ധം മുതലായ യജ്ഞങ്ങളിലും നൂറുകണക്കിന് പശുക്കളെ അലംഭനം ചെയ്ത് ആയിരക്കണക്കിന് ബ്രാഹ്മണർക്ക് അവയുടെ മാംസം കൊണ്ടുള്ള വിഭവങ്ങൾ വിളമ്പുമായിരുന്നു. അതായത് അക്കാലത്ത് ജാതി വ്യത്യാസങ്ങളോ, ഉച്ചനീചത്വ ഭാവനയോ ഇല്ലാതിരുന്നതിനാൽ ആര്യൻമാരുടെ എല്ലാ വിഭാഗങ്ങളിലും മാംസഭോജനം പതിവായിരുന്നു. അതായത് ഇന്നത്തെ യൂറോപ്യൻമാരുടെ സാമൂഹിക നിയമങ്ങൾക്ക് സമാനമായിരുന്നു. ഏറ്റവും ഉയർന്ന് ധർമ്മാധികാരി മുതൽ സാധാരണക്കാരൻ വരെ എല്ലാവരുടെയും ആഹാരപാനീയങ്ങൾ ഒരു പോലെയായിരുന്നു. മനുഷ്യന്റെ ആഹാരം ഉച്ചനീചത്വത്തെ സൂചിപ്പിക്കുന്നതായിരുന്നില്ല. വിദ്യയും ജ്ഞാനവുമായിരുന്നു ഇവയുടെ മാനദണ്ഡം.

(തുടരും)

Konkani Short stories from the book, “DARPAN” by Smt. Surya Ashok

# जातक

दलाळ सर्वा गोविंद शेणैथंय साकून भायर देंवतना वासुमामाक दिकीलो.

'इतें सर्वा? शेणैमामाले धूवेक सोयरीक खंयीच अवसना वे?'

'इतें सांगूचें सायबा, खचोय चेल्लो असले चेल्लेक व्हारडीक करूक तयार जातलो वे?'

'तें इत्या? कोणाचेय मागल्यान भोंवलेली वे ती?'

'आंहां! तावळी नेण वे ती काणी?'

'ना मू. कसली काणी?'

'या सांगतां, आमकां ऊते चाये आंगडींतु साकून मसाला चाय पीवया.'

चाया पितना सर्वान उलोवूक आरांभीलें. 'तुका दिकून जायते काळ जाले मू. तूवें गावांतु येंवपच ना वे?'

'हांव पांच स वर्षां मुरथम तं आयलोलों. मागीर आतां वी आर एस काडलें. पावनु दोन मास जाता मात्र.'

'तें तं तूवें हो विशेश कांय आयकलोना. नवो कांय न्हय हो. परणो, सायबा, परणो!'

'कसलोय जावो, कायरें सांग!'

'गोविंदशेणैक एकलीच चेल्ली. आतां तिका तीस वर्षां आसाय. तुगेले पुताक हांवें तिगेलीस ोयरीकह डलेलीम् ृ.च ांगज ालेंत ेद्दुसत ीच मकलीना.न ाज ाल्यारत ो सुरेशालें दुर्भाग्य तुगेले पुताक येता आशिल्लें!'

'सुरेशु? कोण तो? किळकारालो वे? ताका इतें जालें?'

'कांय सांगका नाका. शेजरा शेजरा म्हुण इतें कायरें? गोविदशेणैन आनी धूवेन किळकार कुटुंबाक घातोक घालो!'

'कशी? सांग सर्वा धरा!'

'राव सांगतां. एकेक चाया लागेन दीयाय वो!'

रित्तो खोल्लो मेजार दवोरनु सर्वान दुशेरी चाया हाडयली.

'गोविंद शेणैले धूवेक किळकारा पुताक दीवनु व्हारडीक चमकीली. पांच वर्षां जालेलीं आसतलीं आतां, तो संभवु जावनु. व्हारडीक जोर कोरनु चमकयली. सांगून कायरेंइ तें?व हारडीकेत ेद्दमर ातीह ुबरावेल्यानव हरपस ागटज ावनु,ज ेवणयज ावनु सगटय तांगतांगेले घरकडॆ परतलीं. व्हकलय परतली, तितलेंच!'

'इतें? परतली? परतली म्हळ्यर? इतें सांगता तूं सर्वा?'

'तुका आमची भास मनांतु जायना वे? परतली म्हळ्यार परतली! गेल्ली! घरकडे गेल्ली! वामणाक सोडून गेल्ली! तितलेंच!'

'अब्बा! कष्ट जाले मू! इतले हांगी तांचे मद्दें इतें चमकीलें? इत्याक तीणे अशी केल्लें? अशी तशी वळकी आशिल्लीं न्हय वे तीं? खंय कांय सोदूचें नाशिल्लें मू!'

'तेंच तं रसपति! शेणैचे लागी निमगूक गेल्लेल्यांक ताणे आंबूण पंटयलें. जनांक सांगून भोंवचाक मेळ्ळें!'

'जाल्यारीय तीणें इत्याक तशी केल्लें म्हुण कळ्ळें वें?'

'मागीर ना वें! हांव तांकां सवाव सोडत म्हुण दिसता वे तुका?'

'कशी कळ्ळें?'

'शेणैलें फोण लागीच आयलें माका. दुशेर व्हारडीक कोरूक, सोयरीक सोडूक जावनु. हांव गडवडीन तांगेथंय गेल्लों. तावळी नवें शेणे मांगता...'
'इतें म्हुणु?'
'राव मांगतां. दोनदोन कुका आंवाडे दीयाय वो!'
सर्वान आंवाडे घेवनु खाता खाता सांगले...
'जातक प्रकारीं तागेले चल्यंक दोन व्हरडीक मांगल्या! आद्य एकि व्हारडीक कोरनु सोडल्यार मागीर ममकीच आशिल्ली व्हारडीक चमकावयात मू! बप्पान आनीक धूवेन सोदून काडलोलो विचित्राचो उपाय! किळकार आनी पूतु तागेले फटवणेंतु मरळ जावनु पडले.'
'आं! जाल्यारीय अशी आमाय वे मनीपां!'
'शेणेली कुबुद्धी कारण जालें इतें? सांग!'
'तूंच सांग मायबा! माका कशी कळता?'
'जालें कांय न्हय, धूव पांच वर्पां जावनु घरकडंच पडल्या. शेणेन मागीरीय सोयरीक सोदून भोंवका जाल्यां. मुरेश डायवोर्स घेवनु, वेगळी व्हारडीक कोरनु सुखान् रावता. तितलेंच!'
'भप! चांग जालें! तावळी दुशेरी व्हारडीक तागेले जानकारी नं वरयलेली!'
'मुरेशान कोणाक व्हारडीक केल्या म्हुण कळता वे?'
'ना, कोणाक?'
'तो विवेक आशिल्लो मू, केनसर येवनु मेलोलो, पोरोवमामालो. हां, तागेले विधवेक.'
'चांग जालें! तिकाय नव्या जीविताक वाट जाली. अशीय् आमाय मनीपां!'
'जाल्यार वाम्, हांव देवतां. चायेच दुड्ड तूं दिता नवें...'

# ജയ് ഓംകാർ!

ഡോ. ആശാജയകുമാർ

2021 ജനുവരി ലക്കം സാരസ്വത് വാണിയിൽ, 31-ാം പേജിൽ മെറിറ്റ് സർട്ടിഫിക്കറ്റും മെഡലും നേടിയ (നേടാൻ അർഹരായ) വിദ്യാർത്ഥികളുടെ പേരുകളും, ചിത്രങ്ങളും അവരുടെ മാർക്കുകളും കണ്ടു. എല്ലാ മിടുക്കന്മാർക്കും, മിടുക്കികൾക്കും, അവരുടെ അച്ഛനമ്മമാർക്കും, അദ്ധ്യാപകർക്കും അഭിനന്ദനങ്ങൾ.

ആ പേജിന്റെ ഏറ്റവും താഴെ കൊടുത്തിരുന്ന ഒരു പേരും, ഫോട്ടോയും എന്റെ സവിശേഷ ശ്രദ്ധ പിടിച്ചു പറ്റി. ശ്രീമതി ഗീത ആർ. പൈയുടെ മകൻ ഓംകാർ SSLC പരീക്ഷക്ക് പത്തു വിഷയങ്ങളിലും A1 ഗ്രേഡ് കരസ്ഥമാക്കി തിളങ്ങുന്ന വിജയം കൈവരിച്ചു എന്നായിരുന്നു ആ വാർത്ത. എനിക്ക് എന്തെന്നില്ലാത്ത സന്തോഷം തോന്നി. ചില ശാരീരിക പരിമിതികളുണ്ടായിട്ടും, അതിനെതോൽപ്പിച്ച് നേടിയ ഈ ഉജ്ജ്വല വിജയത്തിന് ഓംകാറിനേയും, ആ കുട്ടിയെ ക്ഷമയോടെ പഠിപ്പിച്ച അവന്റെ അമ്മയേയും, അദ്ധ്യാപകരേയും ഞാൻ നമിക്കുന്നു. പ്രവർത്തനക്ഷമമായ പഞ്ചേന്ദ്രിയങ്ങളുള്ള, പൂർണ്ണ ആരോഗ്യവാന്മാരായ കുട്ടികൾ പോലും കൈവരിക്കാത്ത നേട്ടം!

ഹെലൻകെല്ലറുടെ കഥയാണ് എനിക്കോർമ്മ വന്നത്. ശൈശവാവസ്ഥയിൽ പിടിപെട്ട അസുഖത്തിന്റെ പരിണത ഫലമായി കാഴ്ചയും കേൾവിയും നഷ്ടപ്പെട്ട ഹെലനെആൻ സള്ളിവൻ എന്ന ട്യൂട്ടർ പഠിപ്പിക്കാൻ വന്നതോടെ ലോകം എക്കാലവും ഓർക്കുന്ന ഗുരു - ശിഷ്യ ബന്ധം ഉടലെടുത്തു. തന്റെ പരിമിതികളൊക്കെ മറി കടന്ന് ഹെലൻ കെല്ലർ വിജയിച്ചു മുന്നേറി.

അതുപോലെ ഓംകാറും, അവനെപ്പോലുള്ള "സ്പെഷ്യൽ" വിദ്യാർത്ഥികളും പഠിച്ച് ഉന്നതങ്ങളിലെത്തട്ടെ എന്ന് ആശംസിക്കുന്നു. അവർക്ക് ഇഷ്ടപ്പെട്ട, ശോഭിക്കാൻ കഴിവുള്ള മേഖല കണ്ടെത്താൻ മാതാപിതാക്കളും, അദ്ധ്യാപകരും പ്രത്യേകം ശ്രദ്ധിക്കുക കൂടി ചെയ്താൽ - - - പിന്നെ
"Sky is the limit"

ജയ് ഓംകാർ! വെൽഡൺ !

---

**പാചക പംക്തി**

# മുതിര ദോശ

കസ്തൂരി കമ്മത്ത്, തിരുവണ്ണൂർ

ആവശ്യമുള്ള സാധനങ്ങൾ

1. മുതിര- 1 ഗ്ലാസ്സ്, 2. ഉഴുന്ന്- 1 ഗ്ലാസ്സ്, 3. പച്ചരി- 4 ഗ്ലാസ്സ്, 4. തേങ്ങ- 1 മുറി

മുതിര, ഉഴുന്ന്, പച്ചരി എന്നിവ വെവ്വേറെ പാത്രങ്ങളിൽ കുതിർക്കണം. ഇവ ഓരോന്നും വെവ്വേറെ അരച്ചെടുക്കണം. അൽപം തരുതരുപ്പായി അരയ്ക്കുന്നതാണ് നല്ലത്. ഈ മാവിൽ ഉപ്പു ചേർത്ത് ഫ്രിഡ്ജിൽ വയ്ക്കുക.

അടുത്ത ദിവസം, ദോശ ചുടുന്നതിന് മുൻപ്, തേങ്ങ ചിരകിയത് മാവിൽ ചേർത്ത് ഇളക്കുക.

ഈ ദോശയോടൊപ്പം വെണ്ണയും, ചട്നിയും നല്ല കോംബിനേഷനാണ്.

**ചെറുപയർ ദോശ**

ആവശ്യമുള്ള സാധനങ്ങൾ: 1. ഉഴുന്ന് - 1 ഗ്ലാസ്സ്, 2. ചെറുപയർ - 3 ഗ്ലാസ്സ്

ഇവ ഒന്നിച്ച് കഴുകി, രാത്രി വെള്ളത്തിൽ കുതിർത്തു വെയ്ക്കുക. പിറ്റേന്ന് കൂടുതൽ വെള്ളം ചേർക്കാതെ ഇഡ്ഡലിമാവിന്റെ പാകത്തിൽ ഗ്രൈൻഡറിൽ 15 മിനിറ്റ് അരയ്ക്കുക. പാകത്തിന് ഉപ്പു ചേർക്കുക (മാവ് പുളിപ്പിക്കേണ്ട) ചട്നി കൂട്ടി തിന്നുന്നതാണ് രുചി.

जगः आनी बदलूक

## पत्तो बदलप

Shri. B. KRISHNAMOORTHY
1-5-19-1362/1
'SOWPARNIKA'
Behind Dr. Govind Bhat's House
Opp. Urwa Market
MANGALURU - 575 006

Shri. U. AJITH KUMAR
SMQ 608/7
Shirke Colony
Viman Nagar
Air Force Station
PUNE - 411 014

### "ഭൂമിയുടെ തെക്കേയറ്റത്ത്" - പുസ്തകപ്രകാശനം

ഡോ. ആശ ജയകുമാർ രചിച്ച "ഭൂമിയുടെ തെക്കേയറ്റത്ത്"എന്ന സൗത്ത് അമേരിക്ക, അന്റാർട്ടിക്ക യാത്രാവിവരണം പുസ്തക രൂപത്തിൽ പ്രകാശനം ചെയ്തു. എറണാകുളത്തെ സോമൻസ് ലിഷർ ടൂർസിന്റെ ഓഫീസിൽ, 31-12 -2020 ന് കോവിഡ് മാനദണ്ഡങ്ങൾ പാലിച്ച് നടത്തിയ ചടങ്ങിൽ, സോമൻസ് ലിഷർ ടൂർസിന്റെ മാനേജിംഗ് ഡയറക്ടർ ശ്രീ. സോമൻ, പുസ്തകപ്രകാശനം നടത്തി. ആദ്യ പ്രതി ഡോ.ആശയുടെ സഹോദരൻ ശ്രീ. ദിവാകർ ശ്രീ. സോമനിൽ നിന്നും ഏറ്റുവാങ്ങി. പുസ്തകത്തിന്റെ പ്രസാധകൻ ശ്രീ. മുരളീധരൻ അദ്ധ്യക്ഷം വഹിച്ചു. ബന്ധുക്കളും സുഹൃത്തുക്കളും പങ്കെടുത്തു.

പ്രസാധകർ : ഏകതത്ത്വ പബ്ലിക്കേഷൻസ്, പാലക്കാട്

**പേജ്** : 226

**വില** : 250 രൂപ

പുസ്തകം "ആമസോണിൽ" ലഭ്യമാണ്. ലേഖികയുടെ "കൈലാസ് മാനസരോവർ നേപ്പാൾ യാത്ര" "കെനിയൻ സഫാരി - ഹക്കൂനാ മട്ടാട്ടാ" എന്നീ പുസ്തകങ്ങളും ചുവടെ കൊടുത്തിരിക്കുന്ന ലിങ്കിൽ ലഭ്യമാണ്.

Bhoomiyude Thekkkeyattathu
https://www.amazon.in/dp/B08RWFFH8D/ref=cm_sw_r_wa_api_fabc_YWY7FbFGD67Z5



## RIKSAMHITA - YAJUSSAMHITA YAGA AT THE SRI SREENIVASA NIGAMAGAMA PATHASALA, MANGALURU

Gowd Saraswath Brahmins are the descendants of great Saraswath Muni, who, born as the son of sage Dadhichi, it is believed, was brought up by Goddess River Saraswathi. He, who resided on the banks of the River Saraswathi, had taught Vedas to over sixty thousand Saraswath Brahmins. When, due to a prolonged drought, the river dried up, these Brahmins had to migrate to different parts of Bharat. And, it being incumbent on Brahmins to propagate the message of the Vedas and to inspire people to lead a life based on the Vedic tradition and values of life, they have been discharging this God-ordained solemn responsibility in every possible way ever since.

For the last eleven years, Navagraha Homa was performed at the Sri Sreenivasa Nigamagama Pathasala, VT Road, Mangalore, with the Principal of the Pathasala, Vedamurthi Sri. Shringeri Y. Sudhakar Bhatji as the officiating priest, with the benign blessings of the Shree Kashi Mathadhipathi, our revered Guruvarya. This year (Sarvari Nama Samvatsara) from Maghamasa Bahula Chaturthi (Tuesday, March 2, 2021) to Maghamasa Bahula Navami (Sunday, March 7, 2021) Shri Shaka Shaka RIKSAMHITA YAJUSSAMHITA YAGA will be conducted at Sri Sreenivasa Nigamagama Pathshala, VT Road, Manguru.

All devotees are cordially invited to participate on all days and be blessed.

---

### PUNYA TITHI ARADHANA AT CALICUT SHREE KASHI MATH

1The fifth Punya Tithi Aradhana of His Holiness Srimad Sudhindra Tirtha Swamiji of Shree Kashi Math Samsthan, Varanasi, was observed with solemnity and devotional fervour at the Calicut Shree Kashi Math on Thursday, January 21, 2021, with bhajans, Gunagana of His Holiness, and special pooja, in which a the office bearers and members of Calicut Shree Kashi Math Vyavashapaka Committee, and a number of devotees participated.

# RENOVATED PADUKA MANTAPA OF SRIMAD SUDHINDRA TIRTHA SWAMIJI CONSECRATED



Sacred Padukas of
H.H. Srimad Sudhindra Tirtha Swamiji
of Shree Kashi Math Samsthan, Varanasi

H.H Srimad Samyamindra Tirtha Swamiji,
Mathadhipathi of Shree Kashi Math Samsthan
offering Aarati to the Paduka Pratishta of
Srimad Sudhindra Tirtha Swamiji

As part of the three-day Fifth Punya Tithi Aradhana of His Holiness Srimad Sudhindra Tirtha Swamiji of Shree Kashi Math Samsthan,Varanasi, the consecration of the renovated Paduka Mantapa and Punah Pratishta of the sacred Padukas of His Holiness were performed at Sri Venkatramana Temple, Mangalore, by Shree Kashi Mathadhipathi His Holiness Srimad Samyamindra Tirtha Swamiji on Wednesday, January 20, 2021.

On Thursday, January 21, 2021, the Punya Tithi day, His Holiness Srimad Samyamindra Tirtha Swamiji offered Panchamrutha Abhisheka, Pavamana Abhisheka, Kanakabhisheka, Laghu Vishnu and Madhyanha Pooja to Shri Vedavyasa and the other presiding deities of the Shree Samsthan, followed by Punya Tithi Aradhana, and distribution of Gandhaprasada.

In the evening, Suvarna Garudalankara Pooja was offered to the deities of the Shree Samsthan, following which Garudavahana Pooja was offered to the presiding deities of the temple on behalf for the Shree Kashi Math Samsthan, Varanasi, by His Holiness. This was followed by the Utsava, carrying the portrait of His Holiness Srimad Sudhindra Tirtha Swamiji. Then, the Utsava deities of the temple and the sacred Padukas and the portrait of His Holiness were installed at the Vasantha Mantapa, and, as the customary part of the Punya Tithi Aradhana, His Holiness Srimad Samyamindra Swamiji performed the Gunagana of His Holiness Srimad Sudhindra Tirtha Swamiji , which was followed by dakshina- dana to Vaidikas.

On Friday, January 22, 2021, Narasimha Stuthi Namaskara and

Vayu Stuthi Namaskara were offered to the presiding deities of the Shree Samsthan by a large number of devotees gathered on the occasion.

Earlier, on Tuesday, January, 19, 2021, in the evening, His Holiness Srimad Samyamindra Tirtha Swamiji, who arrived at the Shri Venkataramana Temple from Kochi, was accorded a tumultuous welcome, in an atmosphere surcharged with devotional fervour.

His Holiness Srimad Samyamindra Tirtha Swamiji will be camping at Shri Venkataramana Temple, Mangaluru, till February 21, 2021.

---

## വൈഷ്ണവ രത്ന്

വൈഷ്ണവ രത്ന് മാസിക സേവനത്തിന്റെ 21 വർഷം പൂർത്തിയാക്കിയ ഈ അവസരത്തിൽ പ്രിയ വരിക്കാർക്കായി ഒരു സന്തോഷ വാർത്ത !

2021 മാർച്ച് മാസം മുതൽ വൈവാഹിക ജാതക സേവനം തികച്ചും സൗജന്യമാക്കുന്നു ! ഈ സൗജന്യം വൈഷ്ണവ രത്ന് വരിക്കാർക്ക് മാത്രമുള്ളതാണ്. നിലവിൽ വരിക്കാരല്ലാത്തവർ പുതുതായി വരിക്കാരാകണമെന്നു മാത്രം.

കൂടുതൽ വിവരങ്ങൾക്കായി 8089841568 എന്ന നമ്പറിൽ വൈകുന്നേരം 7നും 9നും ഇടയിൽ വിളിക്കാവുന്നതാണ്.

---

## व्हार्डिक

The marriage ceremony of Kumari AMRITHA , daughter of late Prabha and Shri. S. Ashok Nayak, a former Secretary of the Sabha with Chiranjeevi KIRAN, son of Smt. Susheela and Shri G. Krishna Padiyar, Kochi was performed on 6 th January 2021 at Saraswathi Kalakunj, Das Buildings, Calicut.

## देहांत



NIRMALA D. PRABHU (70), wife of late Dayanand G. Prabhu passed away on 22nd January 2020. She is survived by her sons, Shri. Deepak D. Prabhu, Shri. Prakash D. Prabhu, Shri. Vinayak D. Prabhu and daughter in law, Smt. Smitha P. Prabhu

*Offering heartfelt condolences to the bereaved family members.*

# खास दीस

## FEBRUARY 2021

8 Monday : Ekadashi
11 Thursday : Amaavasi, Pushya Maasa - Hemanth Rithu Avasaanam
12 Friday : Maagha Maasa- Shishira Rithu Aarambham
Kumba Samkaramanam
16 Tuesday : Vasanth Panchami,
Naagabhisheka Pooja
19 Friday : Ratha Sapthami
23 Tuesday : Ekadashi
27 Saturday : Pournami

## MARCH 2021

2 Tuesday : Angaaraki Sankashta Chathurthi Chandrodayam at 9.41 p.m.
3 Wednesday: NAAGA PRATHISHTA DAY at Shree Jai Gurudev Trust.
Panchamrtha- Pavamaana - Navaka Abhishekas, Saanidhya Havanam,
Aaslesha Bali Pradhanam. Mangal Aarthi at1 pm. Samaradhana at 1.30 pm
8 Tuesday : Ekadashi
10 Wednesday: Shravana Upavaasam
11 Thursday : MAHA SHIVARATHRI

आभारः श्री पाण्डुरंगा ट्रस्ट्

Printed & Published by K Surendra Rao, Sooraj Jewellers, Kamath Lane, Calicut-673 001
for Samyuktha Gowd Saraswath Sabha, Calicut, Ph: 2701420.
Editor. K Surendra Rao (Editor responsible for selection of news under the PRB Act )
Printed at Kamala Offset, Calicut.

